EFFECTIVE ADCOM ഇഫെക്റ്റീവ്

# ആഡ്കോം

JULY 2018 Vol. 4 Issue 42 മലയാളത്തിലെ ആദ്യത്തെ അഡ്വർടൈസിംഗ് & മാർക്കറ്റിംഗ് മാസിക Price: ₹50/-

INSIDE OUTSIDE AD WORLD

THE WORLD OF EFFECTIVE COMMUNICATION




## ജി.എസ്.ടി. ഒരു വർഷം പിന്നിടുമ്പോൾ ?

ശതകോടികളുടെ മണി കിലുക്കുന്ന ഫുട്ബോൾ

മാർക്കറ്റിങ്ങ് മിക്സ്

വൈകല്യത്തെ കൈവല്യമാക്കാം

Motivation




ടെക്കില ലോകത്തിലെ ഏറ്റവും വിലകൂടിയ മദ്യം

മാധ്യമ പഠനം

Career Guidance

വ്യവസായം വീടുകളിലേയ്ക്ക്

ശേഷം പത്രവിശേഷം

• MODELING • STUDENTS' CORNER • SOFTWARE • CAMERA • CINEMA • MEDIA

# കൊച്ചിയിലെ പ്രമുഖ ആശുപത്രികളിലെ വിദഗ്ധ ഡോക്ടർമാരുടെ അപ്പോയിന്റ്മെന്റ് നേടാം.. എവിടെയിരുന്നും

ഹോസ്പിറ്റലിന്റെ പേരോ വിദഗ്ധ വിഭാഗത്തിന്റെ പേരോ സേർച്ചു ചെയ്യാം. നിങ്ങൾ അന്വേഷിക്കുന്ന വിഭാഗത്തിലേക്കുള്ള ഡോക്ടറുടെ അപ്പോയിന്റ്മെന്റ് ബുക്കുചെയ്യാൻ Pay and Confirm നൽകി മുന്നോട്ടു പോകാം...




step 1




step 2




step 3

step 4







step 5

**ചെയ്യേണ്ടത് ഇത്രമാത്രം.**

**QKDOC APP ഡൗൺലോഡ് ചെയ്യൂ അല്ലെങ്കിൽ QKDOC.COM സന്ദർശിക്കൂ... ആശുപത്രി / വിദഗ്ധ വിഭാഗം സേർച്ച് ചെയ്ത് അപ്പോയ്ന്റ്മെന്റ് എടുക്കൂ..**

# QKDOC.com

Doctor appointments made easy

Customer Care :
7012612323 (24x7)
0481 2587512/511
Email : support@qkdoc.com

**ഹോസ്പിറ്റലുകളിലെ ഡോക്ടറുടെ അപ്പോയിന്റ്മെന്റ് ഇനി നിമിഷങ്ങൾക്കുള്ളിൽ**

# ഉള്ളടക്കം




Cover Design: Anil Kumar T.

Vol. 4 | Issue 42 | July 2018














Images Courtesy: Google

ഇഫെക്ടീവ് ആഡ്കോം EFFECTIVE
ADCOM
Advertising is Communication. Marketing is destination
The First Advertising & Marketing Magazine in Malayalam






# EDITORIAL

## കളിയല്ല ജീവിതം

ജീവിതത്തെ നാടകമെന്നും കളിയെന്നുമൊക്കെ പൊതുവേ വിശേഷിപ്പിക്കാറുണ്ട്. കളിക്കുവേണ്ടി ജീവിക്കുന്നവരും കളികൊണ്ടു ജീവിക്കുന്നവരുമുണ്ട്. കളിക്കാരോടുള്ള ആരാധന മൂത്ത് ജീവിതം തന്നെ ഹോമിക്കുക എന്ന അവസ്ഥ യാതൊരു കാരണവശാലും അംഗീകരിക്കാനാവില്ല. ഒരിക്കൽ തോറ്റാൽ വിജയിക്കുവാനുള്ള അവസരം വീണ്ടും വരുമെന്നു ചിന്തിക്കുവാനുള്ള ഒരു മാനസ്സികാവസ്ഥയില്ലാത്ത നിലയിലേക്ക് സമൂഹം നിപതിക്കുന്നത് ശുഭ സൂചനയല്ല.

പ്രതിസന്ധികളെ തരണം ചെയ്യാനാവാത്ത മാനസ്സികാവസ്ഥയിലേക്ക് ഒരു സമൂഹം കൂപ്പുകുത്തുന്നത് അപകടകരമായ ഭാവിയെയാണ് ചൂണ്ടിക്കാണിക്കുന്നത്. ഫുട്ബോൾ ലോകകപ്പിൽ ഇഷ്ടതാരങ്ങളുടെയും ടീമുകളുടേയും തോൽവിയിൽ നിരാശരായി യുവാക്കൾ ജീവനൊടുക്കിയ സംഭവങ്ങൾ ഇപ്പോൾ ഏറെ ചർച്ച ചെയ്യപ്പെട്ടു കൊണ്ടിരിക്കുകയാണ്. യുവതലമുറ ഏതൊക്കെ കാര്യങ്ങൾക്കു പ്രാധാന്യം കൊടുക്കുന്നു എന്നതാണ് പ്രധാനമായും പഠിക്കേണ്ടത്. തങ്ങളെ സ്നേഹിക്കുന്നവരുടേയും തങ്ങളുടെ ഭാവിയിൽ ഉത്കണ്ഠാകുലരായിരിക്കുന്ന പ്രിയപ്പെട്ടവരുടേയും വികാരവിചാരങ്ങൾ ഇന്നത്തെ യുവതലമുറയ്ക്ക് ഉൾക്കൊള്ളാനോ മനസ്സിലാക്കുവാനോ സാധിക്കുന്നില്ല.

ഇതിൽ നമ്മുടെ വിദ്യാഭ്യാസ സമ്പ്രദായത്തിന് കാര്യമായ പങ്കുണ്ട്. മുൻ തലമുറകളിൽ നിന്നും വ്യത്യസ്തമായി ഇപ്പോൾ ഇത്രയധികം മാറ്റങ്ങളുണ്ടായതെങ്ങനെയെന്ന് വിശദമായ പഠനം വേണം. സോഷ്യൽ മീഡിയകളേയും ആധുനിക ഡിവൈസുകളേയും കുറ്റം പറഞ്ഞിട്ടു കാര്യമില്ല. ഇന്നത്തെ വിദ്യാഭ്യാസത്തിലൂടെയും ശിക്ഷണത്തിലൂടെയും പുതു തലമുറക്കു പകർന്നു കൊടുക്കുന്നതെന്തെന്ന് നാം തിരിച്ചറിയണം. അതിനുള്ള വകതിരിവ് മുതിർന്ന തലമുറ ആദ്യം തേടണം.

**ചീഫ് എഡിറ്റർ**




# ജി.എസ്.ടി. ഒരു വർഷം പിന്നിടുമ്പോൾ

ഫെഡറൽ സംവിധാനത്തിന് നിരക്കുന്നതാണോ ജി.എസ്.ടി സമ്പ്രദായം എന്നതാണ് മറ്റൊരു വിമർശനം. സംസ്ഥാനങ്ങളുടെ ധനകാര്യ സ്വാതന്ത്ര്യത്തിലുള്ള കടന്നുകയറ്റമാണ് ജി.എസ്.ടി. അതു കൊണ്ടാണല്ലോ ലോകത്തിലെ ഏറ്റവും വലിയ ജനാധിപത്യ രാജ്യമായ അമേരിക്കയിൽ നാളിതുവരെയായിട്ടും ജി.എസ്.ടി നടപ്പിലാക്കാതിരുന്നത്. സ്ഥൂലതലത്തിലും സൂഷ്മതലത്തിലും സാമ്പത്തിക കാര്യങ്ങൾ സുഗമമായിട്ടുണ്ടോ എന്നതാണ് പ്രധാന ചോദ്യം?

"ഒരു രാജ്യം, ഒരു കമ്പോളം, ഒരൊറ്റ നികുതി" എന്ന മുദ്രാവാക്യം മുന്നിൽ നിർത്തി 'ചരക്കു സേവന നികുതി' (GST) നടപ്പിലാക്കിയിട്ടു ഒരു വർഷം തികയുന്നു. ജി.എസ്.ടിയെ സംബന്ധിച്ച വിമർശനങ്ങൾ കെട്ടടങ്ങിയെങ്കിലും ധാരാളം സംശയങ്ങൾ സമൂഹത്തിൽ നിലനിൽക്കുന്നു. സാധാരണക്കാരുടെയും കച്ചവടക്കാരുടെയും ആശങ്കകൾ ദൂരീകരിക്കപ്പെടുന്നില്ല. ഒരു വർഷം കൊണ്ട് ഈ നികുതി പരിഷ്ക്കാരം എന്ത് നേടിയെന്ന വിലയിരുത്തലാണ് ഈ കുറിപ്പിനാധാരം.

## അടിസ്ഥാന പ്രശ്നങ്ങൾ

ഒരു രാജ്യം ഒരൊറ്റ നികുതിയെന്ന ആശയം ബലികഴിച്ചാണ് ജി.എസ്.ടി ഇന്ത്യയിൽ നടപ്പിലാക്കിയെന്നതാണ് ആമുഖമായി രേഖപ്പെടുത്തേണ്ടത്. പൂജ്യം നിരക്കൊഴിവാക്കിയാൽ 5,12,18, 28 ശതമാനം എന്നീ നാലു സ്ലാബുകളും സ്വർണത്തിന് മൂന്ന് ശതമാനമെന്ന നിരക്കുമാണ് നിലവിലുള്ളത്. പല രാജ്യങ്ങളിലും ഏക നികുതി നിരക്ക് സമ്പ്രദായം നിലവിലുള്ളപ്പോൾ ഇന്ത്യയുടേത് അനേകം നികുതി നിരക്കുകളിൽ അധിഷ്ഠിതമാണെന്നതാണ് പ്രധാന വിമർശനം.

രണ്ടാമതായി, ഫെഡറൽ സംവിധാനത്തിന് നിരക്കുന്നതാണോ ജി.എസ്.ടി സമ്പ്രദായം എന്നതാണ് മറ്റൊരു വിമർശനം. സംസ്ഥാനങ്ങളുടെ ധനകാര്യ സ്വാതന്ത്ര്യത്തിലുള്ള കടന്നു കയറ്റമാണ് ജി.എസ്.ടി. അതു കൊണ്ടാണല്ലോ ലോകത്തിലെ ഏറ്റവും വലിയ ജനാധിപത്യ രാജ്യമായ അമേരിക്കയിൽ നാളിതുവരെയായിട്ടും ജി.എസ്.ടി നടപ്പിലാക്കാതിരുന്നത്. ഈ രണ്ടു പ്രശ്നങ്ങളും ജി.എസ്.ടി യുമായി ബന്ധപ്പെട്ട അടിസ്ഥാന പ്രശ്നങ്ങൾ മാത്രം. എന്നാൽ ജി.എസ്.ടിയുടെ ആവിർഭാവത്തോടെ സ്ഥൂലതലത്തിലും സൂഷ്മതലത്തിലും സാമ്പത്തിക കാര്യങ്ങൾ സുഗമമായിട്ടുണ്ടോ എന്നതാണ് പ്രധാന ചോദ്യം?

## സ്ഥൂലതല വിശകലനം

സ്ഥൂലതലത്തിൽ, കേന്ദ്രസർക്കാരിന്റെ പ്രതീക്ഷകൾക്കനുസരിച്ചു ജി.എസ്.ടി യിൽ നിന്നുള്ള വരുമാനം ഉയർന്നില്ലെന്നു കാണാം. മാസം ഒരു ലക്ഷം കോടി രൂപയാണ് ജി.എസ്.ടിയിൽ നിന്ന് പ്രതീക്ഷിച്ചിരുന്നത്. ഏപ്രിൽ മാസം ഒഴിച്ചാൽ മിക്ക മാസങ്ങളിലും പ്രതീക്ഷിച്ചതിലും താഴെയായിരുന്നു ജി.എസ്.ടിയിൽ നിന്നുള്ള വരുമാനം. ഏറ്റവും ഒടുവിലത്തെ കണക്കനുസരിച്ചു 2018 മെയ് മാസത്തിൽ 6000 കോടി രൂപയുടെ കുറവുണ്ടായിരുന്നു. 2017 ജൂലൈ 1ന് നടപ്പാക്കിയത് മുതൽ ധനകാര്യ വർഷത്തെ ഒൻപതു മാസത്തിനുള്ളിൽ കിട്ടിയ വരുമാനം 7.41 ലക്ഷം കോടി രൂപയാണ്. പ്രതീക്ഷിച്ചതിൽ നിന്ന് 1.59 ലക്ഷം കോടി രൂപയുടെ കുറവ്. 2018 ഏപ്രിൽ മാസം ധനകാര്യ 'വർഷത്തിൻെറ സ്വാധീനം' എന്ന് വിശേഷിപ്പിക്കുന്ന അവസ്ഥ കാരണം 1,03,458 കോടി രൂപ വരുമാനമായി ലഭിക്കുകയുണ്ടായി. വീണ്ടും വരുമാനം കുറയുന്നതായി ചിത്രത്തിൽ നിന്നും വ്യക്തമാകുന്നു.

ജി.എസ്.ടി വരുമാനം (കോടിയിൽ)
ജൂലൈ 2017– മെയ് 2018




സംസ്ഥാനങ്ങൾക്കും ജി.എസ്.ടി മുഖേന ലഭിക്കേണ്ട വരുമാനത്തിൽ കുറവാണു സംഭവിച്ചിരിക്കുന്നത്. കേരളം പോലുള്ള സംസ്ഥാനങ്ങൾ പ്രതീക്ഷയോടെ കണ്ടിരുന്ന ജി.എസ്.ടി കനത്ത ആഘാതമാണ് സമ്പദ് വ്യവസ്ഥയിൽ ഏൽപ്പിച്ചിരിക്കുന്നത്. 2018 മാർച്ച് 31നു അവസാനിക്കുന്ന ധനകാര്യ വർഷത്തിൽ സംസ്ഥാനത്തിന് ജി.എസ്.ടി മുഖേന ലഭിച്ച വരുമാനം 13,967.70 കോടി രൂപയാണ്. ഇതിൽ 2,508 കോടി രൂപ നഷ്ടപരിഹാര തുകയാണ്. അധിക മൂല്യ നികുതി ശേഖരിച്ച മുൻ വർഷത്തേക്കാൾ 15 ശതമാനം വർധനവ് മാത്രമാണ് ലഭിച്ചത്.

ജി.എസ്.ടി നടപ്പിലാക്കുമ്പോൾ ഉണ്ടാകുന്ന വരുമാനത്തിലെ കുറവ് സംസ്ഥാനങ്ങൾക്കു നഷ്ടപരിഹാരമായി നൽകുമെന്ന വാഗ്ദാനം യഥാസമയം പാലിക്കുന്നില്ലെന്ന പരാതിയാണ് മറ്റൊരു പോരായ്മ. ഇതിൽ നേരിടുന്ന കാലതാമസം സാമ്പത്തിക ഞെരുക്കം അനുഭവിക്കുന്ന കേരളം പോലുള്ള സംസ്ഥാനങ്ങളെ വിഷമത്തിലാക്കുന്നു. 2017–2018 ധനകാര്യവർഷം 47844 കോടി നഷ്ടപരിഹാരമായി നൽകിയെന്ന മറുവാദം ഉണ്ടെങ്കിലും ഇതിലെ കാലതാമസം ഒഴിവാക്കപ്പെടേണ്ടതാണ്.

ഐ.ജി.എസ്.ടിയുമായി ബന്ധപ്പെട്ട പ്രശ്നങ്ങളാണ് മറ്റൊന്ന്. ഇതിൽ നിന്നുള്ള സംസ്ഥാനങ്ങളുടെ വിഹിതം നിശ്ചയിക്കുന്നതിലും, വിതരണം ചെയ്യുന്നതിലുമുള്ള കാലതാമസം അത്യന്തം ഗൗവരവമുള്ളതാണ്. ജി. എസ്.ടിയിൽ നിന്ന് സംസ്ഥാനങ്ങൾക്ക് ഭേദപ്പെട്ട വിഹിതമാണ് ലഭിക്കേണ്ടത്. ഒരു വർഷമായിട്ടും ഇത്തരം കാര്യങ്ങളെ അലംഭാവത്തോടെ സമീപിക്കുന്ന രീതിയിൽ മാറ്റം കാണാൻ കഴിയുന്നില്ല.

## സൂക്ഷ്മതല വിശകലനം

സൂക്ഷ്മതലത്തിൽ പരിശോധിക്കുമ്പോൾ ധാരാളം പ്രശ്നങ്ങൾ കാണാൻ കഴിയുന്നുണ്ട്. ഇതിൽ മുഖ്യമായതു ഇൻപുട്-ടാക്സ് ക്രെഡിറ്റ് നൽകുന്നതിനുള്ള കാലതാമസമാണ്. എല്ലാ രംഗത്തുമുള്ള ചെറുകിട സംരംഭകരും ഇൻപുട്-ടാക്സ് ക്രെഡിറ്റ് സമയത്തിനു ലഭിക്കാത്തതു കാരണം പ്രവർത്തന മൂലധനത്തിൽ കുറവുണ്ടാകുകയും, തുടർന്നു അവരുടെ സാധാരണ പ്രവർത്തനത്തെയും ലാഭത്തെയും ബാധിക്കുകയും ചെയ്യുന്നു.

കൂനിന്മേൽ കുരുവെന്നപോലെ ചെറുകിട സംരംഭകർ നേരിടുന്ന അധിക പ്രവർത്തന ചെലവും ഒരു ബാധ്യതയാവുകയാണ്. ജി.എസ്.ടി സുഗമമായി നടത്തിക്കണമെങ്കിൽ കമ്പ്യൂട്ടർ നിർബന്ധമാണ്. ഇതിനധിക ചെലവ് വരുമെന്നതിൽ തർക്കമില്ലല്ലോ? കണക്കെഴുതാൻ നിയോഗിക്കന്നവർക്കു നൽകുന്ന ചെലവും കൂടി ചേരുമ്പോൾ ചെറിയ സംരംഭകരുടെ ബാധ്യത വർധിക്കുന്നു

എല്ലാത്തിലുമുപരിയായി ചില ചരക്കുകൾക്ക് ഏർപ്പെടുത്തിയിട്ടുള്ള ഉയർന്ന നികുതിയായ 28 ശതമാനം വ്യാപാരത്തെ പ്രതികൂലമായി ബാധിക്കുന്നു. പ്ലൈവുഡ്, വാഹനങ്ങളുടെ സ്പെയർ പാർട്സുകൾ, ഇലക്ട്രോണിക് ഉൽപ്പന്നങ്ങൾ എന്നിവ ഇതിൽ ഉൾപ്പെടുന്നവയാണ്. ഇതിൽ ഏർപ്പെട്ടിരിക്കുന്ന ചെറുകിട സംരംഭകരാണ് നട്ടം തിരിയുന്നത്. 20 ലക്ഷം രൂപ വരെ വാർഷിക വരുമാനമില്ലാത്തവർ ജി.എസ്.ടി രജിസ്ട്രേഷൻ എടുക്കേണ്ടതില്ലെങ്കിലും ഉപഭോക്താക്കൾ ബില്ലും ജി.എസ്.ടി നമ്പറും ആവശ്യപ്പെടുന്നതിനാൽ ചെറുകിട സംരംഭകർ രജിസ്ട്രേഷൻ ചെയ്യാൻ നിർബന്ധിതരാകുന്നു. ഇതോടെ പല പല നൂലാമാലകൾ അഭിമുഖീകരിക്കേണ്ടി വരുന്നു.

ജി.എസ്.ടി റിട്ടേൺ ഫയലിംഗ് ആണ് മറ്റൊരു കടമ്പ. പൊതുവിൽ, മാസത്തിൽ റിട്ടേൺ ഫയൽ ചെയ്യണമെന്നത് കടുത്ത വിഷമങ്ങൾ സൃഷ്ടിക്കുന്നു. കൂടാതെ വാർഷിക റിട്ടേണും സമർപ്പിക്കണം (GST- I, GST- II എന്നിവ). ഇവിടേയും ചെറുകിട സംരംഭകർക്കാണ് കൂടുതൽ ബുദ്ധിമുട്ട്. ഇതിനെക്കുറിച്ചുള്ള വ്യക്തമായ ധാരണയില്ലായ്മയാണ് മുഖ്യമായ പ്രതിബന്ധം. ചാർട്ടേർഡ് അക്കൗണ്ടെന്റ്മാർക്ക് താഴേക്കിടയിലുള്ള റിട്ടേൺ ഫയലിംഗ് സെന്ററുകളും ഇക്കാര്യത്തിൽ കാര്യപ്രാപ്തി പ്രകടിപ്പിക്കുന്നില്ല. സി.എ ക്കാരെ സമീപിക്കുമ്പോൾ ചെലവ് കൂടും. പല സംസ്ഥാനങ്ങളിലേയും സംരംഭകർക്ക് എഴുതാൻ പോലും നന്നായി അറിഞ്ഞുകൂടാ. ഇത്തരക്കാരെ മറന്നു കളഞ്ഞാണ് ജി.എസ്.ടി നടപ്പിലാക്കിയത്.

SGST ഫയൽ ചെയ്യുമ്പോളുണ്ടാകുന്ന പ്രശ്നങ്ങളും എടുത്തു പറയേണ്ട മറ്റൊരു പോരായ്മയാണ്. സംസ്ഥാന സർക്കാരിന്റെ മെല്ലെപോക്കാണ് പലരും പോരായ്മയായി ചൂണ്ടിക്കാട്ടുന്നത്.

ഇൻവോയ്സ് സൃഷ്ടിക്കലും സമർപ്പണവും മറ്റൊരു കീറാമുട്ടി ആകുന്നു. പല ജി.എസ്.ടി നിരക്കുള്ള സാധനങ്ങൾക്കും പല ഇൻവോയ്സ് നൽകുകയെന്നത് സമയം നഷ്ടപ്പെടുത്തലാണ്. ചെറുകിട മേഖലയിലാണ് ഈ പ്രശ്നം കൂടുതലായി കാണപ്പെടുന്നത്. പോരെങ്കിൽ മാർച്ചിലെ ഫയലിൽ ഒരു ഇൻവോയ്സ് വിട്ടു പോയാൽ വീണ്ടും

ഇൻവോയ്സ് ചെയ്യാൻ കഴിയുന്നില്ലായെന്നത് മറ്റൊരു ന്യൂനതയാണ്. ഇപ്പോഴത്തെ ഓൺലൈൻ പോർട്ടലിൽ എഡിറ്റിംഗ് സാധ്യമാകുന്നില്ല.

അടുത്ത വർഷമേ പ്രസ്തുത പ്രശ്നം പരിഹരിക്കപ്പെടുകയുള്ളു എന്നതാണ് ഇപ്പോഴത്തെ അവസ്ഥ. അത് ടേണോവറിനെ ബാധിക്കും. തന്മൂലം ദിവസം 50 രൂപ എന്ന നിരക്കിലുള്ള കടുത്ത പിഴയും നൽകേണ്ടി വരും. സാധാരണക്കാരായ കച്ചവടക്കാർ, വ്യവസായികൾ എന്നിവർ ഇക്കാര്യത്തിൽ കടുത്ത ആശങ്കയിലാണ്. പോരെങ്കിൽ ഓൺലൈനിൽ ഒരു ചോദ്യമുന്നയിച്ചാൽ അതിനു മറുപടി കിട്ടില്ലെന്നതാണ് അത്യന്തം ഖേദകരം. അതായതു ഉദ്യോഗസ്ഥരുമായുള്ള സമ്പർക്കം പരിപൂർണമായും ഈ സംവിധാനത്തിൽ കാണാൻ കഴിയുന്നില്ല. ഇവിടെ ചോദ്യം ചെയ്യപ്പെടുന്നത് സുതാര്യതയും അക്കൗണ്ടബിലിറ്റിയുമാണ്.

ചെറുകിട വ്യാപാരികളുടെ പ്രശ്നങ്ങൾ ഇതു കൊണ്ടും അവസാനിക്കുന്നില്ല. പ്രാദേശികമായി നിർമ്മിക്കുന്ന വസ്തുക്കൾക്ക് എം.ആർ.പി. നിശ്ചയിക്കുകയെന്നത് ക്ലേശകരമായ കാര്യമാണ്. പലർക്കും ഇതിനുള്ള വിദ്യാഭ്യാസമില്ല; ഇതുമായി ബന്ധപ്പെട്ട പേപ്പർ വർക്കും അറിയില്ല...

ഈ-വേ ബില്ലും നെറ്റ്വർക്കിന്റെ കാര്യക്ഷമതയുമാണ് ഇപ്പോഴത്തെ മറ്റൊരു പ്രയാസം. ജി.എസ്.ടി. നെറ്റ്വർക്ക് ഇനിയും കാര്യക്ഷമമാക്കേണ്ടതുണ്ട്. ഇത് കണക്കിലെടുക്കാതെയാണ് അന്തർസംസ്ഥാന വ്യാപാരതടസ്സങ്ങളെ നീക്കുമെന്നു കരുതുന്ന ഈ-വേ ബില്ല് സമ്പ്രദായം നടപ്പിലാക്കിയത്. എന്നാൽ അതാകട്ടെ രാജ്യത്തുടനീളം പ്രശ്നങ്ങൾ സൃഷ്ടിക്കുന്നു. നാഴികക്ക് നാലുനേരം 'ഡിജിറ്റൽ സമ്പദ്വ്യവസ്ഥ'യുടെ ആവശ്യകത ഉദ്ഘോഷിക്കുന്നവർ നാം എവിടെ നില്ക്കുന്നുവെന്ന് ഇത്തരുണത്തിൽ ചിന്തിക്കുന്നത് നന്നായിരിക്കും. താത്കാലിക പരിഹാരമായ GSTR-3B സംവിധാനത്തിനപ്പുറത്തുള്ള ശാശ്വത പരിഹാര മാർഗങ്ങൾ ജി.എസ്.ടി കൗൺസിൽ കണ്ടെത്തേണ്ടിയിരിക്കുന്നു. ജി.എസ്.ടി നെറ്റ്വർക്ക് ഇൻഫോസിസ് കൈകാര്യം ചെയ്യുന്നത് കൊണ്ടും, ഈ-വേ ബിൽ നെറ്റ്വർക്ക് എൻ.ഐ.സിയുടെ നിയന്ത്രണത്തിലാണെന്നുമുള്ള അമിത വിശ്വാസം കൂടുതൽ കുഴപ്പങ്ങളെ സൃഷ്ടിക്കും. ആയിരക്കണക്കിന് ജീവനക്കാരെ കൈകാര്യം ചെയ്യുന്നത് പോലെയല്ല കോടിക്കണക്കിനു ആളുകളെ ബാധിക്കുന്ന ജി.എസ്.ടി കൈകാര്യം ചെയ്യുന്നത്.

പ്രത്യേക സാമ്പത്തിക മേഖലയിലെ സംരംഭകർ നേരിടുന്ന പ്രശ്നങ്ങളും രേഖപ്പെടുത്തേണ്ടതുണ്ട്. ഈ മേഖലയിലെ സംരംഭകർ നികുതി നൽകേണ്ടതില്ല. രാജ്യത്തിനകത്തെ 'വിദേശ അതിർത്തി' ആയിട്ടാണ് ഇവരെ കണക്കാക്കുന്നത്. പക്ഷേ 18 ശതമാനം നിരക്കിലാണ് ഇപ്പോൾ രജിസ്ട്രേഷൻ നടക്കുന്നത്. ഇതു പുത്തൻ സാമ്പത്തിക നയങ്ങൾക്കും 'ഈസ് ഓഫ് ഡൂയിങ് ബിസിനസിനും' എതിരാണ്.

കയറ്റുമതിക്കാർ നേരിടുന്ന പ്രശ്നങ്ങളാണ് ജി.എസ്.ടിയിലെ മുഖ്യ വിമർശനം. ഐ.ജി.എസ്.ടി റീഫണ്ടാണ് ഇതിൽ മുഖ്യമായ പ്രശ്നം, പ്രവർത്തന മൂലധനത്തെ പ്രതികൂലമായി ബാധിക്കുന്ന കാര്യമാണ്. അവരുടെ സെറ്റിൽമെന്റ് യഥാസമയം നടത്തിയില്ലെങ്കിൽ കയറ്റുമതിയെയും വളർച്ചയേയും ദോഷകരമായി ബാധിക്കും. ഇക്കാര്യത്തിൽ ചില നടപടികൾ സ്വീകരിച്ചെങ്കിലും സ്ഥിതിവിശേഷം ആശാവഹമല്ല..

'അണ്ടർ ഇൻവോയ്സിങ്ങും' ജി.എസ്.ടി നിയമങ്ങളിൽ അടിക്കടി ഉണ്ടാകുന്ന മാറ്റവും ഭരണ സംവിധാനത്തിന്റെ കാര്യക്ഷമതയില്ലായ്മക്കു വഴി തെളിക്കുന്നു. തന്മൂലം നികുതി വെട്ടിപ്പും സംഭവിക്കുന്നു.

ഈ-കോമേഴ്സ് കമ്പനികൾ ജി.എസ്.ടിയുടെ പരിധിയിൽ കൊണ്ടുവന്നത് ശ്ലാഘനീയം ആണെങ്കിലും പ്രവർത്തന ചെലവ് കൂടുന്നത് ലാഭത്തെ ബാധിച്ചിട്ടുണ്ടോയെന്ന് പരിശോധിക്കേണ്ടതുണ്ട്.

ഉപഭോക്താക്കൾ എന്ന നിലയിൽ നേരിടേണ്ടി വരുന്ന പ്രശ്നങ്ങൾ കുറഞ്ഞു വരുന്നെങ്കിലും സൂക്ഷ്മമായി പരിഹരിക്കപ്പെട്ടിട്ടില്ല. 500 രൂപയ്ക്കു താഴെയുള്ള പാദരക്ഷകൾക്കും, വസ്ത്രങ്ങൾക്കും ജി.എസ്.ടി ബാധകമല്ലെങ്കിലും കമ്പ്യൂട്ടറും A.C യുമുള്ള കടകൾ ഇപ്പോഴും അഞ്ചു ശതമാനം ജി.എസ്.ടി ബില്ലിൽ ചേർക്കുന്നു. സാധാരണ ഉപഭോക്താക്കളെയാണ് ഇതു പ്രധാനമായും ബാധിക്കുന്നത്. കൂടാതെ ജി.എസ്.ടി പ്രകാരം ലഭിക്കേണ്ട അർഹിക്കുന്ന വിലകുറവ് പല ഉത്പന്നങ്ങൾക്കും ലഭിക്കുന്നില്ലായെന്ന വസ്തുത വിസ്മരിക്കാനും പാടില്ല.

## ഉപസംഹാരം

ജി.എസ്.ടി സമൂഹത്തിനാകമാനം ഗുണമാകേണ്ടതുണ്ട്. ഉപഭോക്താക്കൾ, സംരംഭകർ തുടങ്ങിയവരുടെ പ്രശ്നങ്ങൾ പ്രത്യേകം കൈകാര്യം ചെയ്യപ്പെടണം. സംരംഭകർ ചെറുതായാലും, വലുതായാലും പൊതുവിൽ ചില പ്രശ്ങ്ങൾ അനുഭവിക്കുന്നുണ്ട്. ജി.എസ്.ടിയിൽ റിട്ടേൺ ഫയലിംഗ് തുടങ്ങിയവയിലുള്ള പ്രശ്നങ്ങൾ അടിയന്തര ശ്രദ്ധയോടെ പരിഹരിച്ചെടുക്കണം. ചെറുകിട സംരംഭകരുടെ, വ്യാപാരികളായാലും വ്യവസായികളായാലും, പൊതു പ്രശ്നങ്ങളോടൊപ്പം അവർ നേരിടുന്ന സവിശേഷ പ്രശ്നങ്ങളും പരിഹരിക്കേണ്ടതുണ്ട്. അവരുടെ പ്രവർത്തന മൂലധനത്തിന് വിഘാതം സൃഷ്ടിക്കുന്ന പ്രശ്നങ്ങൾ പരിഹരിച്ചില്ലെങ്കിൽ രാജ്യത്തിന്റെ വളർച്ചയെ തന്നെ പ്രതികൂലമായി ബാധിക്കും. അഥവാ അർഹിക്കുന്ന സാമ്പത്തിക വളർച്ച അപ്രാപ്യമാകും. ഉപഭോക്താക്കൾക്കാവട്ടെ അർഹിക്കുന്ന വിലകുറവ് ലഭ്യമാകണം. വില അനർഹമായ നിലവാരത്തിൽ ഉയർത്തി നിർത്തി ലാഭം കൊയ്യുന്നവർക്കെതിരെയുള്ള 'ആന്റി പ്രോഫിറ്ററിങ്' നടപടികൾ കടലാസ്സിൽ ഒതുങ്ങുന്നതല്ലെന്നും തെളിയിക്കപ്പെടേണ്ടതുണ്ട്. ആദ്യമായി, പരാതികളുമായി പോകുന്നവർക്ക് ലളിതമായ നടപടി ക്രമങ്ങൾ ലഭ്യമാക്കണം.

മേൽവിവരിച്ച നടപടികൾ സ്വീകരിക്കുന്ന പക്ഷം ജി.എസ്.ടി യുടെ പേരിൽ സമൂഹം നേരിട്ട യാതനകൾ മറക്കാൻ ശ്രമിക്കും. ഒരു വർഷം കൊണ്ട് കാര്യങ്ങൾ മെച്ചപ്പെട്ട് വരുന്നുവെന്ന ഒരു ഔദ്യോഗിക വാദം ജനങ്ങൾക്കും സമൂഹത്തിനും അനുഭവത്തിലൂടെ സാക്ഷ്യപ്പെടുത്താൻ കഴിയണം. നല്ല സംവിധാനങ്ങളും, നല്ല മാതൃകകളും അവഗാഹത്തോടെ മികവുറ്റ രീതിയിൽ നടപ്പിലാക്കുമ്പോളാണ് ഭരണകർത്താക്കൾ വിജയിക്കുന്നത്. അത് വികലമായി നടപ്പിലാക്കുമ്പോൾ കോട്ടം ഏറെ ആയിരിക്കും. കാലം എല്ലാ മുറിവുകളെയും ഉണക്കുമെന്ന അമിത വിശ്വാസം പുലർത്തിയാൽ വ്യസനിക്കേണ്ടി വരുമെന്നുള്ള മുൻകാല അനുഭവങ്ങളും ഓർക്കുന്നത് നന്നായിരിക്കും. ●



**ഡോ.മാർട്ടിൻ പാട്രിക്**

റിട്ടയേർഡ് ഇക്കണോമിക്സ് പ്രൊഫസർ, സാമ്പത്തിക വിദഗ്ദ്ധൻ, ടിവി, പത്രമാധ്യമങ്ങളിൽ തുടർച്ചയായി സാമ്പത്തിക വീക്ഷണങ്ങൾ അവതരിപ്പിച്ചു വരുന്നു.




# ശതകോടികളുടെ മണി കിലുക്കുന്ന ഫുട്ബോൾ

FIFA WORLD CUP
RUSSIA 2018



1904 മെയ് 21ന് 114 വർഷങ്ങൾക്കുമുമ്പാണ് ഫെഡറേഷൻ ഓഫ് ഇന്റർനാഷണൽ ഫുട്ബോൾ അസോസ്സിയേഷൻ രൂപമെടുക്കുന്നത്. ഇന്റർനാഷണൽ ഫുട്ബോൾ ടൂർണമെന്റുകളുടെ – പ്രത്യേകിച്ചും വേൾഡ് കപ്പിന്റെ സുഗമമായ നടത്തിപ്പിന്റെ ഉത്തരവാദിത്വമാണ് പ്രധാനമായും ഫിഫയ്ക്കുള്ളത്.

ലോകത്തിലെ ഏറ്റവും വലിയ കായിക മാമാങ്കമായ ഫുട്ബോൾ വേൾഡ് കപ്പ് മത്സരം 2018ൽ റഷ്യയിൽ നടക്കുന്നു.

കുട്ടികളും മുതിർന്നവരുമായി ലോകത്തിൽ ഏറ്റവും കൂടുതൽ കളിക്കുന്നതാണ് ഈ കാൽപന്തുകളി. ലോകമെങ്ങും 3 ലക്ഷം ക്ലബ്ബുകളിലായി 1.4 ദശലക്ഷം ടീമുകളിൽ 240 ദശലക്ഷം ആളുകൾ ഫുട്ബോൾ കളിക്കുന്നുവെന്നാണ് കണക്കാക്കിയിരിക്കുന്നത്. ലോകത്തിന്റെ എല്ലാ മൂലയിലും ഈ കളിയുണ്ട്. കൗമാര കാലത്ത് ഒരിക്കലെങ്കിലും കാൽപ്പന്തു തട്ടാത്ത ആണുങ്ങൾ അപൂർവ്വമായിരിക്കും.

ആയിരം വർഷങ്ങൾക്കു മുൻപ് മനുഷ്യൻ പന്തുപോലെ ഉരുണ്ട വസ്തു തട്ടിക്കളിക്കുന്നതിൽ കൗതുകം കണ്ടെത്തിയിരുന്നുവെന്നു കരുതുന്നു. ക്രിസ്തുവിനുമുൻപ് മൂന്നും രണ്ടും നൂറ്റാണ്ടുകളിൽ ചൈനയിൽ കാൽപ്പന്തുകളിയുണ്ടായിരുന്നതായി തെളിവുകളുണ്ട്. ഹാൻ രാജവംശത്തിന്റെ കാലത്തെ ഫുട്ബോളിനെ സുചു (Tsu Chu) എന്നാണ് ചൈനക്കാർ വിളിച്ചിരുന്നത്. മൃഗത്തോൽകൊണ്ടുണ്ടാക്കിയ ഒരു പന്തിനുള്ളിൽ മുടിയും തൂവലുകളും നിറച്ചാണിത് ഉണ്ടാക്കിയിരുന്നത്. 30–40 സെന്റീമീറ്ററായിരുന്നു വലിപ്പം. കരസ്പർശനമില്ലാതെ കാലുകളും നെഞ്ചും മുതുകും ചുമലുകളും കൊണ്ടുള്ള കളിയായിരുന്നു അവരുടേത്.

മൂന്നും നാലും നൂറ്റാണ്ടുകളിൽ ജാപ്പനീസ് കൈമാറി പന്തുകളിയുണ്ടായി. കളിക്കാർ വൃത്താകാരത്തിൽ നിന്ന് പന്തുകൈമാറി കളിക്കുന്ന രീതിയായിരുന്നു ഇത്. പന്തു തറയിൽ തൊടാനനുവദിച്ചിരുന്നില്ല. ഒരു കളിക്കളത്തിൽ അതിരുകളും നടുവരയും രേഖപ്പെടുത്തി പന്തു കളിച്ചതായി ഗ്രീസ്സിൽ നിന്നും റോമിൽ നിന്നും തെളിവുകൾ കിട്ടിയിട്ടുണ്ട്. രണ്ടു ടീമുകൾ ചെറിയ പന്തു തട്ടിയാണ് കളിച്ചുകൊണ്ടിരുന്നത്. ഇന്നത്തേതുപോലെ കളിക്കാർ പരസ്പരം പന്തു പാസു ചെയ്താണ് കളിച്ചിരുന്നത്. 700–800 വർഷത്തേക്ക് ഈ കളി അവിടങ്ങളിൽ തുടർന്നു. റോമാക്കാർ ഈ കളി ഇംഗ്ലണ്ടിലേക്കുകൊണ്ടു പോയി.

1170കളിൽ ഇംഗ്ലണ്ടിലെ ചെറുപ്പക്കാർ വയലുകളിൽ പന്തുതട്ടി കളിച്ചിരുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്. പതിനെട്ടാം നൂറ്റാണ്ടിൽ ലണ്ടനിലെ ജിംനാസ്റ്റിക് സൊസൈറ്റിയാണ് ലോകത്തിലെ ആദ്യത്തെ ഫുട്ബോൾ ക്ലബ്ബ്.

## ഫിഫ (FIFA)

1904 മെയ് 21ന് 114 വർഷങ്ങൾക്കുമുമ്പാണ് ഫെഡറേഷൻ ഓഫ് ഇന്റർനാഷണൽ ഫുട്ബോൾ അസോസ്സിയേഷൻ രൂപമെടുക്കുന്നത്. ഇന്റർനാഷണൽ ഫുട്ബോൾ ടൂർണമെന്റുകളുടെ – പ്രത്യേകിച്ചും വേൾഡ് കപ്പിന്റെ സുഗമമായ നടത്തിപ്പിന്റെ ഉത്തരവാദിത്വമാണ് പ്രധാനമായും ഫിഫയ്ക്കുള്ളത്. സ്വിറ്റ്സർലന്റിലെ സൂറിച്ച് ആസ്ഥാനമായ ഫിഫയുടെ ആദ്യമെമ്പർമാർ ബെൽജിയം, ഡെൻമാർക്ക്, ഫ്രാൻസ്, ജെർമനി, നെതർലാൻഡ്സ്, സ്പെയിൻ, സ്വീഡൻ, സ്വിറ്റ്സർലന്റ് എന്നിവയായിരുന്നു. ഇന്ന് ഫിഫയിൽ



211 മെമ്പർമാരുണ്ട്. ഈ രാജ്യങ്ങളെ ആറു റീജണൽ കോൺഫഡറേഷനുകളായി വിഭജിച്ചിരിക്കുന്നു. ആഫ്രിക്ക, ഏഷ്യ, യൂറോപ്പ്, നോർത്ത് ആൻഡ് സെൻട്രൽ അമേരിക്ക ആൻഡ് ദി കരീബിയൻ, ഓഷ്യാനിയ, സൗത്ത് അമേരിക്ക എന്നിവയാണ് ആറു റീജണുകൾ. ഇംഗ്ലീഷ്, ഫ്രഞ്ച്, ജർമ്മൻ, സ്പാനിഷ് എന്നിവയാണ് ഫിഫയുടെ ഔദ്യോഗിക ഭാഷകൾ.

## വേൾഡ് കപ്പ്

1930ൽ 88 വർഷങ്ങൾക്കു മുമ്പാണ് ഫിഫ ആദ്യത്തെ വേൾഡ് കപ്പ് നടത്തുന്നത്. 1930 ജൂലൈ 13 മുതൽ 30വരെ 18 ദിവസം ഉറുഗ്വെയിലായിരുന്നു മത്സരം. ഉറുഗ്വെയുടെ തലസ്ഥാനമായ മൊണ്ടെവിസിയോ നഗരത്തിലെ സെന്റനാറിയോ, പൊസിറ്റോസ്, പാർക്ക് സെൻട്രൽ എന്നീ സ്റ്റേഡിയങ്ങളിലായിരുന്നു ലോകകപ്പ് ചരിത്രത്തിലെ ആദ്യത്തെ മാറ്റുരക്കൽ. സെന്റിനാറിയോ സ്റ്റേഡിയത്തിലാണ് ഉത്ഘാടനവും സെമിഫൈനലും, ഫൈനലും നടന്നത്. 90,000 കപ്പാസിറ്റിയുള്ള ഈ സ്റ്റേഡിയത്തിന് 'ടെമ്പിൾ ഓഫ് ഫുട്ബോൾ' എന്നാണ് പേര്.

ആദ്യ ലോകകപ്പ് മത്സരത്തിൽ ഉറുഗ്വെയും അർജൻീനയും ഫൈനലിൽ വന്നു. മത്സരത്തിനുപയോഗിക്കുന്ന പന്തുകളെപ്പറ്റി ഇരു ടീമുകൾക്കുമിടയിൽ തർക്കമുണ്ടായി. അതിനാൽ ഫസ്റ്റ് ഹാഫിൽ അർജന്റീനയുടെ പന്തും സെക്കൻഡ് ഹാഫിൽ ഉറുഗ്വെയുടെ പന്തുമാണ് മത്സരത്തിനുപയോഗിച്ചത്. വാശിയേറിയ മത്സരത്തിൽ ആതിഥേയരായ ഉറുഗ്വെ ചരിത്രത്തിൽ ആദ്യത്തെ ഫുട്ബോൾ വേൾഡ് കപ്പ് നേടി. യുനൈറ്റഡ് സ്റ്റേറ്റ്സ് മൂന്നാം സ്ഥാനവും യുഗോസ്ലോവിയ നാലാം സ്ഥാനവും നേടി.

## ഒന്നാം മത്സരത്തിനുപിന്നിൽ

വളരെയധികം രസകരമായ സംഭവങ്ങൾ ഒന്നാം വേൾഡ് കപ്പിനു പിന്നിലുണ്ട്. ക്വാളിഫിക്കേഷൻ ഇല്ലാത്ത ഏക കളിയായിരുന്നു അത്. ഫിഫയിൽ അഫിലിയേഷനുള്ള എല്ലാ രാജ്യങ്ങൾക്കും മത്സരിക്കാമായിരുന്നു.

മത്സരത്തിൽ പങ്കെടുക്കാൻ പേരു നൽകേണ്ട അവസാന തീയതി 1930 ഫെബ്രുവരി 28 ആയിരുന്നു. അപ്പോഴേയ്ക്കും അർജന്റീന, ബ്രസീൽ, ബൊളീവിയ, ചിലി, മെക്സിക്കോ, പരാഗ്വേ, പെറു എന്നീ ഏഴു ലാറ്റിനമേരിക്കൻ രാജ്യങ്ങളും യുണൈറ്റഡ് സ്റ്റേറ്റ്സും മാത്രമാണ് പേരു നൽകിയത്. യൂറോപ്യൻ ടീമുകൾ വിട്ടു നിന്നു. അത്‌ലാന്റിക് മഹാസമുദ്രം കടക്കുന്ന നീണ്ട യാത്രയും അതിനുവേണ്ടുന്ന ഭാരിച്ച ചിലവുമാണ് അവരെ പിന്നോട്ടു വലിച്ചത്. പിന്നീട് ഫുട്ബോൾ അസോസിയേഷനുകൾ ഇടപെട്ടാണ് ടീമുകളെ ഉറുഗ്വേയിലെത്തിച്ചത്. 5,90,549 പേർ മത്സരം കണ്ടു. അർജന്റീനയുടെ ഗില്ലേർമോ സ്റ്റാബിൾ (Guiilermo Stable) എട്ടു ഗോൾ നേടി മികച്ച കളിക്കാരനായി.

## ഫിലിം

ഈ ടൂർണമെന്റിനെപ്പറ്റി പിന്നീട് ഒരു ചലച്ചിത്രമുണ്ടായി. 'സീ യു ഇൻ മൊണ്ടെവീഡിയോ' എന്നായിരുന്നു ആ സെർബിയൻ ഫിലിമിന്റെ പേര്. യുഗോസ്ലോവിയൻ ടീമിന്റെ വീക്ഷണത്തിലുള്ള ഒരു റീക്രിയേഷനായിരുന്നു അത്.

## വരുമാനം

ഓരോ നാലുവർഷം കൂടുമ്പോഴും ഈ ഭൂഗോളത്തി


Lionel Messi
Argentina
Cristiano-Ronaldo
Portugal
Gareth Bale
Spain
Gonzalo Higuaín
Argentina
Luis Suárez
Uruguay
Sergio Ramos
Spain
Pele
Brazil
Eden Hazard
Belgium
Osama Hawsawi-
Saudi Arabia
Paul Pogba
France
Neymar
Brazil
Lewandowski
Poland
Diego Godín
Uruguay
Diego Maradona
Argentina

ലെ ഏറ്റവും വലിയ പരസ്യ വരുമാന മത്സരം നടക്കുകയാണ് വേൾഡ്കപ്പിലൂടെ. ഫുട്ബോൾ രാജാക്കന്മാരുടെയും ക്ലബ്ബുകളുടെയും കയ്യിലൂടെ ദശലക്ഷങ്ങൾ ഒഴുകുന്നു. 2014ൽ ബ്രസീലിൽ നടന്ന ലോകകപ്പിൽ ഫിഫ നേടിയത് 4 ബില്യൻ ഡോളറാണ്. 2010ൽ സൗത്ത് ആഫ്രിക്കയിൽ നടന്ന ലോകകപ്പിനേക്കാൾ 66% വളർച്ചയാണിത്.

BBC, ITV, ESPN, CBC തുടങ്ങി ലോകത്തിലങ്ങോളമിങ്ങോളമുള്ള ടിവി ചാനലുകളിൽ മത്സരം സംപ്രേക്ഷണം ചെയ്യുന്നതുവഴി 2014ൽ ലഭിച്ച വരുമാനം 1.7ബില്യൻ ഡോളറാണ്. അഡിഡാസ്, കൊക്കക്കോള, സോണി, വിസ, എമിറേറ്റ്സ്, ഹ്യുണ്ടായി തുടങ്ങിയ പരസ്യങ്ങളിൽ നിന്ന് ലഭിച്ചത് 1.4 ബില്യൻ ഡോളർ. സ്പോർട്ട്സ് ഉപകരണങ്ങൾ, ഗെയിംസ്, വസ്ത്രങ്ങൾ തുടങ്ങിയവയിലെ പരസ്യ വില്പനയിലൂടെ ലഭിച്ചത് 900 മില്യൻ ഡോളർ. ആകെ വരുമാനം 4 ബില്യൻ ഡോളർ!

വേൾഡ്കപ്പിൽ അനേകം ഫുട്ബോൾ താര രാജാക്കന്മാരുണ്ടായിട്ടുണ്ട്. അവർ എന്നും ഫുട്ബോൾ പ്രേമികൾക്കിടയിൽ ഹീറോകൾ തന്നെയാണ്. ഡിയാഗോ മറഡോണ (അർജന്റീന), പെലെ (ബ്രസീൽ), റൊണാൾഡോ (ബ്രസീൽ), സിനെഡിൻ സിദാൻ (ഫ്രാൻസ്), ഫ്രൻസ് സെക്കൻബോവർ (വെസ്റ്റ് ജർമ്മനി), ഗറിഞ്ച (ബ്രസീൽ), ലോതർ മാത്താവൂസ് (ജർമ്മനി), ഗെർഡ് മുള്ളർ (വെസ്റ്റ് ജർമ്മനി), ബോബിമൂർ (ഇംഗ്ലണ്ട്), പൗളോ റോസി (ഇറ്റലി) തുടങ്ങിയ കളിക്കാർ ഫുട്ബോളിലെ ഇതിഹാസങ്ങളായി നിൽക്കുകയാണ്. ആരാണ് ഒന്നാമനെന്ന് ആർക്കും തീർത്തു പറയാൻ പറ്റില്ല.

പട്ടിണിയുടെയും പരിവട്ടത്തിന്റെയും അഗാധതയിൽ നിന്ന് കഠിനപ്രയത്നം കൊണ്ട് മഹാമേരുക്കളായി വളർന്ന കളിക്കാർ. കാൽപന്തുകൊണ്ട് അത്ഭുതങ്ങൾ കാഴ്ച വച്ചവർ ദിവസങ്ങളോളം പട്ടിണി കിടന്ന അവസ്ഥയിൽ നിന്ന് കോടികളുടെ സമ്പാദ്യത്തിലേക്കുയർന്നവർ. കൊടും മഴയത്തു നടന്ന് മൈലുകൾ പിന്നിട്ട് സ്കൂളിലെത്തിയവർ. പിന്നീട് ഏറ്റവും മുന്തിയ വിമാനങ്ങളിൽ ലോകം കറങ്ങി. ഏറ്റവും വില കൂടിയ താരങ്ങളായി. മികച്ച ക്ലബ്ബുകൾ ആ ലെജന്റുകൾക്ക് മത്സരിച്ച് വില പറഞ്ഞു. കാലുകൾകൊണ്ട് ലോകത്തെ നിയന്ത്രിച്ചവർ.

## ലോകത്തിലെ ഏറ്റവും വില കൂടിയ കളിക്കാർ

1. **പോൾ പോഗ്ബ:** ജുവന്റെസ് ക്ലബ്ബിൽ നിന്ന് പോളിനെ മാഞ്ചസ്റ്റർ യുനൈറ്റഡ് വിലയ്ക്കെടുത്തത്. 89.2 മില്യൻ പൗണ്ടിനാണ് (2016).
2. **ഗരേത്ത് ബാലെ** യെ റയൽ മാഡ്രിഡ് വാങ്ങിയത് 86 മില്യൻ പൗണ്ടിന് (2013)
3. **ക്രിസ്റ്റിയാനോ റൊണാൾഡോ** യെ റയൽ മാഡ്രിഡ് വിലക്കെടുത്തത് 80 മില്യൻ പൗണ്ടിന് (2009)
4. **ഗൊൺസാലോ ഹിഗ്വയിൻ** ജുവന്റസിലേക്കു പോയത് 75.3 മില്യൻ പൗണ്ടിന് (2016)
5. **ലൂയിസ് സുവാരെസ്** ലിവർ പൂളിൽ നിന്ന് ബാർസലോണയിലേക്കു പോയത് 75 മില്യൻ പൗണ്ടിന് (2014)

## അന്നും ഇന്നും

**വില്ലി ഗ്രോവ്സ്**

ഒരു ക്ലബ്ബിൽ നിന്നു മറ്റൊരു ക്ലബ്ബിലേയ്ക്ക് വിലയ്ക്കെടുത്തതായി ആദ്യമായി രേഖപ്പെടുത്തിയ റെക്കോഡ് വില്ലി ഗ്രോവ്സിനാണു ഉള്ളത്. സ്ക്കോട്ടിഷ് ഫുട്ബോളറായ അദ്ദേഹം ഫോർവേഡായി കളിച്ച വെസ്റ്റ് ബ്രോം വിച്ച് അൽബിയോൺ ക്ലബ്ബിൽ നിന്ന് ആസ്റ്റൺ വില്ലയിലേക്കു പോയത് അന്നത്തെ ഏറ്റവും വലിയ തുകയായ 100 പൗണ്ടിനാണ്. 1893ൽ ആയിരുന്നു അത്. അന്നത്തെ റെക്കാർഡ്!

**നെയ്മർ**

2017 ആഗസ്റ്റ് 3ന് നെയ്മർ ബാർസലോണയിൽ പാരീസ് സെയിന്റ്-ജെർമെയിൻ ക്ലബ്ബിലേക്കു മാറിയത്. 222 മില്യൻ യൂറോയ്ക്ക് അതായത് 198 മില്യൻ പൗണ്ട് അതാണ് ഇന്നത്തെ റെക്കോഡ്.

**ഡിയാഗോ മറഡോണ**

രണ്ടു പ്രാവശ്യം റെക്കാഡിട്ട കളിക്കാരനാണ് മറഡോണ. ബോക്കജൂനിയേഴ്സിൽ നിന്ന് ബാർസലോണയിലേക്ക് അദ്ദേഹം മാറിയത് 3 മില്യൻ പൗണ്ടിനാണ്. പിന്നെ അദ്ദേഹത്തെ നാപോളി ക്ലബ്ബ് വിലയ്ക്കെടുത്തു 5 മില്യൻ പൗണ്ടിന്. രണ്ടും റെക്കോഡുകളാണ്. രണ്ടും നടന്നത് 1982ലും 1984ലും.

ലോകകപ്പ് മത്സരം 2022ൽ വീണ്ടും വരും. മെസിയും റൊണാൾഡോയും നെയ്മറും കാനെയും ലെവാഡോവിസ്കിയും ഹസാഡും പോഗ്ബയും കോസ്റ്റയും വീണ്ടും വരും. അവരുടെ കാലുകൾക്ക് അനേകമടങ്ങ് വില വരും. അവർ ഗ്രൗണ്ടുകളിൽ അഗ്നി പടർത്തി അത്ഭുതങ്ങൾ കാണിക്കും. ഒപ്പം പുതിയ തലമുറ താരങ്ങൾ മാന്ത്രികന്മാരായി കടന്നു വരും. പുതിയ ഇതിഹാസങ്ങളുണ്ടാകും.

കാൽപ്പന്തുകളി തുടർന്നുകൊണ്ടേയിരിക്കും...



ബാറ്റൺ ബോസ്
നോവലിസ്റ്റ്, തിരക്കഥാകൃത്ത്,
ചാനൽ പ്രോഗ്രാം ഡയറക്ടർ







മദ്യപാനം ആരോഗ്യത്തിനു ഹാനികരം




# ടെക്കില

## ലോകത്തിലെ ഏറ്റവും വിലകൂടിയ മദ്യം



2006ൽ ഗിന്നസ്സ് വേൾഡ് രേഖപ്പെടുത്തിയ ഒരു വ്യാപാരം നടന്നു. ടെക്കില പ്രീമിയം എഡീഷന്റെ ഒരു ലിറ്ററിന്റെ ഒരു കുപ്പി 2,25,000 ഡോളറിന് ടെക്കില സിറ്റിയിൽ വിൽപന നടന്നു. രണ്ടു കിലോഗ്രാം പ്ലാറ്റിനവും സ്വർണ്ണവും പതിപ്പിച്ചു നിർമ്മിച്ച ഒരു ലിറ്റർ കുപ്പിയായിരുന്നു അത്. ടെക്കില ലെ.925. ഇതാണ് വിറ്റഴിഞ്ഞ ഏറ്റവും വിലകൂടിയ ടെക്കില.

ലഹരി മനുഷ്യന്റെ ഇഷ്ടവും ദൗർബല്യവും ആയത് എന്നു മുതലാണെന്ന് ആരും കൃത്യമായി കണ്ടുപിടിച്ചിട്ടില്ല. ഇലകളും കായ്കളും ചെടികളും അവയുടെ മിശ്രിതങ്ങളും മനുഷ്യർ ലോകത്തിന്റെ എല്ലാഭാഗത്തും ചരിത്രാതീത കാലം മുതൽ ഉപയോഗിച്ചിരുന്നു.

പിന്നീട് എന്നോ - ചീഞ്ഞു കിടന്ന പഴങ്ങളുടെ ചാറു കുടിച്ച മനുഷ്യൻ അതിലെ ലഹരി കണ്ടുപിടിച്ചു. പഴങ്ങൾ പുളിച്ചാൽ ലഹരി ഉണ്ടാകുമെന്നും അത് ഇന്ദ്രിയങ്ങളെ ഉണർത്തുമെന്നും അവൻ കണ്ടുപിടിച്ചു. അന്ന് അവന് ഏറ്റവും വിലകൂടിയ വസ്തു ഈ ലഹരിയായിരുന്നു. അത് ഉന്മേഷവും സന്തോഷവും നൽകുന്നതിനാൽ ഈ ലഹരിച്ചാറ് ഉണ്ടാക്കുവാനുള്ള ശ്രമമായി. സ്വർണ്ണവും രത്നങ്ങളും പണവും ഒന്നുമില്ലാതിരുന്ന കാലത്ത് ആദിമ മനുഷ്യന് വിലപ്പെട്ടത് ഈ ലഹരിയായിരുന്നു. അതു കണ്ടുപിടിക്കാൻ അവർ പരിശ്രമിച്ചു. അതിന്റെ ഫലമായി ലോകത്തങ്ങോളമിങ്ങോളമായി പഴങ്ങൾ കുഴച്ച് പുളിപ്പിച്ച് ലഹരിയുള്ള വൈൻ ഉണ്ടായി. പിന്നീട് അതിനെ വാറ്റിയെടുത്ത് മദ്യമുണ്ടാക്കി.

ലോകത്തിലെ എല്ലാ രാജ്യങ്ങളിലും എല്ലാ ഗ്രാമങ്ങളിലും അവരുടേതായ നാടൻ വാറ്റുകളുണ്ടായി. യൂറോപ്യൻ രാജ്യങ്ങളിൽ മുന്തിരികൃഷി ധാരാളമായതോടെ മുന്തിരിച്ചാറിൽ നിന്ന് പലതരം വൈനുകളുണ്ടായി. അവയിൽ നിന്ന് സ്പിരിറ്റുണ്ടാക്കി വിവിധതരം മദ്യങ്ങളുണ്ടായി. കോഗ്നക്കും, ഷാമ്പെയിനും, വോഡ്കയും പോലെ ലോകത്തിന്റെ എല്ലാ ഭാഗത്തും അവരുടേതായ മദ്യങ്ങളുണ്ട്. മെക്സിക്കോയുടെ തനതായ മദ്യമാണ് ടെക്കില.

മെക്സിക്കോ ജാലിസ്ക്കോ സംസ്ഥാനത്തെ മലമ്പ്രദേശ നഗരമായ ടെക്കിലയിലാണ് പ്രധാനമായും ഈ രാജ്യത്തിന്റെ ഉൽപാദനം നടക്കുന്നതും. നീല അഗാവെ ചെടിയുടെ വിത്ത് പുഴുങ്ങി വാറ്റിയെടുത്താണ്





ഈ ലഹരി പാനീയം ഉണ്ടാക്കുന്നത്. എല്ലാത്തരം അഗാവെ കിഴങ്ങുകളിൽ നിന്നും മദ്യം ഉണ്ടാക്കാവുന്നതാണ്. നീല അഗാവെ കിഴങ്ങുകളാണ് മേൽത്തരം. ടെക്കില സിറ്റിയുടെ പരിസരപ്രദേശങ്ങളിലെ മലനിരകൾ ലോസ് ആൾട്ടോസ് എന്നാണ് അറിയപ്പെടുന്നത്. മെക്സിക്കോക്കാർ അവരുടെ സ്വന്തം പാനീയമായാണ് ഉപയോഗിക്കുന്നത്. എന്നാൽ ലോകത്തിന്റെ മറ്റു ഭാഗങ്ങളിലെല്ലാം നാരങ്ങയും ഉപ്പും ചേർത്താണ് ഈ മദ്യം ആസ്വദിക്കുന്നത്.

ലോസ് ആൾട്ടോസിലെ മലനിരകളിലുള്ളത് പണ്ട് പൊട്ടിത്തെറിച്ച അഗ്നിപർവ്വതത്തിന്റെ ലാവ ഉറഞ്ഞ ചുവന്ന നിറത്തിലുള്ള മണ്ണാണ്. ടെക്കില സിറ്റിയുടെ ചുറ്റും ഫലഭൂയിഷ്ഠമായ മണ്ണുള്ള മലനിരകളാണ്. നീല അഗാവെ ചെടികൾ ഈ ചുവന്ന മണ്ണിൽ സമൃദ്ധിയായി വളരുന്നു. 300 ദശലക്ഷത്തിലധികം ചെടികൾ ഇവിടെ ഓരോ വർഷവും കൃഷിചെയ്യുന്നു. നീല അഗാവെയാണ് മറ്റുള്ളവയെക്കാൾ വലുതും രുചിയും മധുരവും ഉള്ളത്. താഴ്വരകളിൽ കൃഷിചെയ്യുന്ന അഗാവെ ചെടികളുടെ രുചിയും മണവും ഗുണവും വ്യത്യസ്ഥമാണ്. മെക്സിക്കൻ നിയമമനുസരിച്ച് ടെക്കില, ജാലിസ്ക്കോ (Jalisco), ഗ്വാനജാട്ടോ (Guanajuato), മിച്ചോകാൻ (Michoacán), നയാറിറ്റ് (Nayarit), തമാലിപ്പസ് (Tamaulipas) എന്നീ സ്റ്റേറ്റുകളിൽ മാത്രമേ നിർമ്മിക്കാൻ അനുവാദമുള്ളൂ. മെക്സിക്കോയുടെ തനതായ ടക്കീല ഇപ്പോൾ നാൽപ്പതിൽ അധികം ലോകരാജ്യങ്ങളിൽ എത്തുന്നുണ്ട്.

## ചരിത്രം

16-ാം നൂറ്റാണ്ടിലാണ് അഗാവെ കിഴങ്ങിൽ നിന്നുള്ള ലഹരി ടെക്കില സിറ്റിയിലുള്ളവർ ഉപയോഗിച്ചു തുടങ്ങിയത്. 1666ൽ ടെക്കില വാറ്റിയെടുക്കാൻ തുടങ്ങി. സ്പെയിൻകാർ മെക്സിക്കോ ആക്രമിച്ചു കീഴടക്കിയതിനുശേഷമാണ് യൂറോപ്പിലെ ബ്രാണ്ടിയുടെ രീതിയിൽ പുളിപ്പിച്ച് വാറ്റിയെടുക്കാൻ തുടങ്ങിയത്. അങ്ങനെ അമേരിക്കയിലെ ആദ്യത്തെ ഡിസ്റ്റിൽഡ് സ്പിരിറ്റായി ടെക്കില. 1600ൽ ജാലസ്ക്കോയിൽ ഒരു ഫാക്ടറിയുണ്ടായി. 1608ൽ കൊളോണിയൽ ഗവർണർ മദ്യത്തിനു നികുതി ചുമത്തി. സ്പെയിനിലെ കാർലോസ് നാലാമൻ രാജാവ് ക്യൂവോ (Cuervo) കുടുംബത്തിന് ടെക്കില ഉൽപാദിപ്പിക്കുവാനുള്ള ആദ്യത്തെ ലൈസൻസ് നൽകി വ്യാപാരത്തിനു തുടക്കമിട്ടു.

1884ൽ ടെക്കില വില്ലേജിന്റെ മുനിസിപ്പൽ പ്രസിഡന്റായിരുന്ന ഡോൺ സെനോബിയോ സോസ (Don Cenobio Sauza) ആദ്യമായി ടെക്കില അമേരിക്കയിലേക്കു കയറ്റുമതി ചെയ്തു. അദ്ദേഹത്തിന് സോസ ടെക്കില എന്നൊരു ബ്രാന്റ് മദ്യമുണ്ടായിരുന്നു. അന്നുവരെ അത് 'ടെക്കില എക്സ്ട്രാക്റ്റ് എന്നാണറിയപ്പെട്ടിരുന്നത്. അമേരിക്കൻ മാർക്കറ്റിലെത്തിയതോടെ ഈ മദ്യം 'ടെക്കില' എന്ന് അറിയപ്പെടാൻ തുടങ്ങി. ഡോൺസെനോബിയോയുടെ പൗത്രൻ ഡോൺ ഫ്രാൻസിസ്ക്കോ ഇന്റർനാഷണൽ മാർക്കറ്റിംഗിനുള്ള ശ്രമം തുടങ്ങി. 'അഗാവ ഇല്ലാത്തിടത്ത് ടെക്കില ഇല്ല' എന്ന പരസ്യവാചകം അദ്ദേഹത്തിന്റേതാണ്. അങ്ങനെ ജാലിസ്ക്കോ സ്റ്റേറ്റിലെ ടെക്കില നഗരത്തിൽ നിന്നു മാത്രമേ ഒറിജിനൽ ലഭിക്കുകയുള്ളൂവെന്ന് ലോകം അറിഞ്ഞു.

തുടക്കത്തിൽ കുറെ കുടുംബങ്ങളുടെ കയ്യിലായിരുന്നു ടെക്കിലയുടെ ഉല്പാദനം. പിന്നീട് മൾട്ടിനാഷണൽ കോർപ്പറേഷനുകൾ വന്നു. മെക്സിക്കോയിലെ 100 ഡിസ്റ്റിലറികൾ 900ബ്രാൻഡുകളിൽ ടെക്കില ഉല്പാദിപ്പിച്ചു തുടങ്ങി. 2009ലെ കണക്കുപ്രകാരം 2000ൽഅധികം ബ്രാൻഡുകൾ രജിസ്റ്റർ ചെയ്തിട്ടുണ്ട്.

### 2,25,000 ഡോളറിന്റെ ടെക്കില

2006ൽ ഗിന്നസ്സ് വേൾഡ് രേഖപ്പെടുത്തിയ ഒരു വ്യാപാരം നടന്നു. ടെക്കില പ്രീമിയം എഡീഷന്റെ ഒരു ലിറ്ററിന്റെ ഒരു കുപ്പി 2,25,000 ഡോളറിന് ടെക്കില സിറ്റിയിൽ വിൽപ്പന നടന്നു. രണ്ടു കിലോഗ്രാം പ്ലാറ്റിനവും സ്വർണ്ണവും പതിപ്പിച്ചു നിർമ്മിച്ച ഒരു ലിറ്റർ കുപ്പിയായിരുന്നു അത്. ടെക്കില ലെ.925. ഇതാണ് വിറ്റഴിഞ്ഞ ഏറ്റവും വിലകൂടിയ ടെക്കില.

## കൃഷി

പൈനാപ്പിളിന്റെ രൂപത്തിൽ നീണ്ട ഇലകളുള്ള ചെടിയാണ് അഗാവെ. പൈനാപ്പിളിലെപോലെ ഫലം മുകളിലോട്ടല്ലെന്നുമാത്രം. അഗാവെയുടെ മണ്ണിനോടു ചേർന്നുള്ള ഭാഗമാണ് ഉപയോഗിക്കുന്നത്. വിളവെടുപ്പുകാലമാകുമ്പോൾ സ്പെഷ്യൽ കത്തികൊണ്ട് ഇലകൾ വെട്ടിക്കളയുന്നു. കുന്തംപോല നീണ്ട പോളിന്റെ അറ്റത്ത് വൃത്താകാരത്തിലുള്ള മൂർച്ചയേറിയ ബ്ലേഡുള്ളതാണ് ഈ കത്തി. ഇതിന് കോവ (Coa) എന്നാണ് പേര്. പിന (Pina) എന്നു പേരുള്ള ഇതിന്റെ കിഴങ്ങിന് 70 മുതൽ 110കിലോഗ്രാം വരെ തൂക്കമുണ്ടാകും. ഈ കിഴങ്ങ് ജൂസാക്കി പുളിപ്പിച്ച് വാറ്റിയെടുത്താണ് മദ്യമുണ്ടാക്കുന്നത്. 100%അഗാവെ കണ്ടന്റുള്ള മദ്യവും 50% ഉള്ളതുമുണ്ട്. ഉപ്പും നാരങ്ങനീരും ചേർത്ത് ടെക്കില ആസ്വദിക്കുന്ന രീതിയാണ് കൂടുതലുമുള്ളത്.

## ടൂറിസം

ടെക്കിലയും വിശാലമായ അഗാവെ തോട്ടങ്ങളും വേൾഡ് ഹെറിറ്റേജ് സൈറ്റായി പ്രഖ്യാപിച്ചിരിക്കുകയാണ്. ടെക്കില അഗ്നിപർവ്വതത്തിന്റെയും റിയോട്രാൻഡെ താഴ്വരയുടെയും വിശാലകുന്നിൻ പ്രദേശങ്ങൾ 35,019 ഹെക്ടറുണ്ട്. രണ്ടായിരം വർഷങ്ങളായി ഈ പ്രദേശം മുഴുവൻ നീല അഗാവെ പാടങ്ങൾകൊണ്ട് പുതച്ചു കിടക്കുകയാണ്.

1997മുതൽ ടെക്കില എക്സ്പ്രസ് ട്രെയിൻ ലോകമെങ്ങുമുള്ള ടൂറിസ്റ്റുകളുമായി ടെക്കില ഫാക്ടറികളിലേക്കും ആഗാവെ പാടങ്ങളിലേക്കും ഓടിക്കൊണ്ടിരിക്കുന്നു. ശനിയും ഞായറുമാണ് ടെക്കില രാജ്യത്തിലൂടെ ഈ അഡ്വഞ്ചർ ട്രെയിൻ യാത്ര. പ്രത്യേക ഗൈഡുകളും മരിയാച്ചി സംഗീതവും ട്രെയിനുകളിലുണ്ട്.

മെക്സിക്കോയും ടെക്കിലയും ഒരു അനുഭവം തന്നെയാണ്.

**ബാറ്റൺ ബോസ്**



# വൈകല്യത്തെ കൈവല്യമാക്കാം

വിജയമെന്നാൽ ഇച്ഛാശക്തിയല്ലാതെ മറ്റൊന്നുമല്ല – നെപ്പോളിയൻ

മനുഷ്യരാരും പരിപൂർണ്ണരല്ല. നമുക്കെല്ലാം എന്തെങ്കിലുമൊക്കെ തരത്തിലുള്ള വൈകല്യങ്ങളുണ്ട്. ഇത് ശരീരത്തിന്റെ വൈകല്യം മാത്രമാകണമെന്നില്ല, മറിച്ച് മനസ്സിന്റെയോ ചിന്തയുടെയോ വൈകല്യമാകാം. നമ്മുടെ വൈകല്യങ്ങൾ പലപ്പോഴും നമ്മെ പുറകോട്ട് വലിക്കുന്നതായും മുൻപോട്ടുള്ള പ്രയാണത്തിന് തടസ്സം നിൽക്കുന്നതായും അനുഭവപ്പെടാറുണ്ട്. വൈകല്യമുള്ള ആളുകളെ സമൂഹം കരുണാപൂർവ്വം നോക്കാറുണ്ടെങ്കിലും അവരുടെ ജീവിതങ്ങളെ ഉപയോഗശൂന്യങ്ങളായാണ് പരിഗണിക്കാറുള്ളത്. എന്നാൽ ഇത് തികച്ചും തെറ്റാണെന്ന് കാണിച്ചുതരുന്ന നിരവധി ഉദാഹരണങ്ങൾ നമുക്ക് കാണുവാൻ സാധിക്കും. സ്റ്റീഫൻ ഹോക്കിംഗും വിൽമ റുഡോൾഫുമൊക്കെ ഈ ഗണത്തിൽപ്പെടുന്നവരാണ്.

### സ്റ്റീഫൻ ഹോക്കിംഗ്: യന്ത്രക്കസേരയിലെ നിശബ്ദ വിപ്ലവം

ലോകം ബഹുമാനിക്കുന്ന ബുദ്ധിമാനായ ജ്യോതിശാസ്ത്രജ്ഞനാണ് സ്റ്റീഫൻ ഹോക്കിംഗ്. 1942 ജനുവരി 8 ന് ഇംഗ്ലണ്ടിലായിരുന്നു ഹോക്കിംഗിന്റെ ജനനം. ഹോക്കിംഗിനെ മെഡിസിന് വിടണമെന്നായിരുന്നു അദ്ദേഹത്തിന്റെ പിതാവിന്റെ ആഗ്രഹം. പക്ഷേ ഓക്സ്ഫോർഡ് സർവ്വകലാശാലയിൽ ഭൗതികശാസ്ത്രം പഠിക്കുക എന്നതായിരുന്നു ഹോക്കിംഗിന്റെ തീരുമാനം. മൂന്ന് വർഷത്തെ പഠനത്തിനൊടുവിൽ ആ മിടുക്കനായ വിദ്യാർത്ഥി ഫസ്റ്റ്ക്ലാസ്സോടെ ബിരുദം കരസ്ഥമാക്കി. 1963ൽ സ്റ്റീഫൻ ഹോക്കിംഗിന്റെ ജന്മദിനം കഴിഞ്ഞ് ഏതാനും ദിവസങ്ങൾക്കകം അദ്ദേഹത്തിന് വളരെ അപൂർവ്വവും ഗുരുതരവുമായ ALS എന്ന ചുരുക്കപ്പേരിലറിയപ്പെടുന്ന അമിറ്റോറോഫിക് ലാറ്ററൽ സ്ക്ളിറോസിസ് എന്ന രോഗമാണെന്ന് തിരിച്ചറിഞ്ഞു. അദ്ദേഹം രണ്ടുവർഷത്തിൽ കൂടുതൽ ജീവിച്ചിരിക്കില്ലെന്ന് വൈദ്യശാസ്ത്രം വിധിയെഴുതി. അദ്ദേഹത്തിന്റെ ഗവേഷണങ്ങളും പഠനങ്ങളുമെല്ലാം അവസാനിച്ചുവെന്ന് എല്ലാവരും കരുതി. എന്നാൽ പിന്നീട് ഏവരേയും അമ്പരപ്പിച്ചുകൊണ്ട് പ്രപഞ്ചസത്യങ്ങളിലേക്ക് വെളിച്ചം വീശുന്ന ഒരുപാട് ഗവേഷണങ്ങൾക്ക് അദ്ദേഹം ചുക്കാൻ പിടിച്ചു.

ദിവസം ചെല്ലും തോറും രോഗം കലശലായി. ചലനശേഷി നഷ്ടപ്പെട്ട അദ്ദേഹം തന്റെ സഞ്ചാരം വീൽചെയറിലാക്കി, 1985 ആയപ്പോഴേക്കും രോഗത്തിന്റെ കാഠിന്യം മൂലം അദ്ദേഹത്തിന്റെ സംസാരശേഷി പൂർണ്ണമായും നഷ്ടമായി. അദ്ദേഹം ജീവച്ഛവമായെന്ന് ലോകം ഉറപ്പിച്ചു. കേംബ്രിഡ്ജ് യൂണിവേഴ്സിറ്റി വികസിപ്പിച്ച കമ്പ്യൂട്ടർ അധിഷ്ഠിതമായ ഉപകരണത്തിന്റെ സഹായത്തോടെയായി അദ്ദേഹത്തിന്റെ പിന്നീടുള്ള ആശയവിനിമയം. ആ അവസ്ഥയിലും അദ്ദേഹം തന്റെ ശ്രമങ്ങളിൽ നിന്ന് പിന്നോട്ടു പോയതേയില്ല. മരണം വരെ കർമ്മോത്സുകനായിരുന്ന അദ്ദേഹം 'എ ബ്രീഫ് ഹിസ്റ്ററി ഓഫ് ടൈം', 'ദി യൂണിവേഴ്സ് ഇൻ എ നട്ട് ഷെൽ' തുടങ്ങി ആയിരക്കണക്കിന് കോപ്പികൾ വിറ്റഴിഞ്ഞ നിരവധി പുസ്തകങ്ങൾ രചിക്കുകയുണ്ടായി. " Disability need not be an obstacle to success" എന്നായിരുന്നു അദ്ദേഹം പറയാറുണ്ടായിരുന്നത്.

### വിൽമ റുഡോൾഫ്: ഒളിമ്പിക്സ് ട്രാക്കിലെ അത്ഭുതം

ഒരൊറ്റ ഒളിമ്പിക്സിൽ നിന്ന് തന്നെ ട്രാക്ക് ആൻഡ് ഫീൽഡ് മത്സരങ്ങളിൽ മൂന്ന് സ്വർണ്ണ മെഡലുകൾ കരസ്ഥമാക്കിയ ആദ്യത്തെ അമേരിക്കൻ കായികതാരമാണ് വിൽമ റുഡോൾഫ്. 1940 ജൂൺ 23ൽ തന്റെ പി







താവിന്റെ ഇരുപത്തിരണ്ട് മക്കളിൽ ഇരുപതാമത്തെ ആളായായിരുന്നു വിൽമയുടെ ജനനം. എന്നാൽ വിജയത്തിലേക്കുള്ള വിൽമയുടെ പാത കല്ലും മുള്ളും നിറഞ്ഞതായിരുന്നു. ചെറുപ്പത്തിൽ തന്നെ ന്യൂമോണിയയും പോളിയോയും അലട്ടിയ ആ പെൺകുട്ടിയുടെ ഇടത് കാലിന് സ്വാധീനക്കുറവുണ്ടായിരുന്നു. ഊന്നുവടിയുടെ സഹായത്തോടെയായിരുന്നു അവളുടെ നടത്തം. എന്നാൽ ദൃഢനിശ്ചയത്തിന്റെയും അദമ്യമായ ആഗ്രഹത്തിന്റെയും ഫലമായി തന്റെ വൈകല്യത്തെ തോൽപ്പിക്കുവാൻ അവൾക്ക് കഴിഞ്ഞു. ഇനി ഒരിക്കലും നടക്കുവാൻ കഴിയില്ല എന്ന ഡോക്ടർമാരുടെ വാക്കുകളെക്കാളും തന്റെ മകൾക്ക് നടക്കാൻ കഴിയുമെന്ന അമ്മയുടെ ഉറപ്പിലായിരുന്നു വിൽമയ്ക്ക് വിശ്വാസം.

1956ലെ സമ്മർ ഒളിമ്പിക്സിൽ പങ്കെടുത്ത് 400 മീറ്റർ റിലേയിൽ വെങ്കല മെഡൽ നേടിയ വിൽമ അതിൽ ഒതുങ്ങിക്കൂടാൻ തീരുമാനിച്ചില്ല. ടെന്നസി സ്റ്റേറ്റ് യൂണിവേഴ്സിറ്റിയിൽ പ്രവേശനം നേടിയ അവളുടെ മനസ്സ് നിറയെ അടുത്ത ഒളിമ്പിക്സ് മത്സരമായിരുന്നു. അവളുടെ പരിശ്രമങ്ങൾക്ക് ഫലപ്രാപ്തിയുണ്ടായി. 1960ൽ ഇറ്റലിയുടെ തലസ്ഥാനമായ റോമിൽ അരങ്ങേറിയ ഒളിമ്പിക്സ് മത്സരത്തിൽ പുതിയ പല റെക്കോർഡുകൾ സ്ഥാപിക്കുവാനും പഴയ റെക്കോർഡുകൾ പലതും തകർക്കുവാനും അവൾക്ക് കഴിഞ്ഞു. റോം ഒളിമ്പിക്സിലായിരുന്നു ട്രാക്ക് ആൻഡ് ഫീൽഡ് മത്സരങ്ങളിലെ വിൽമയുടെ മൂന്ന് സ്വർണ്ണമെഡൽ നേട്ടം ഉണ്ടായത്. അതിനുശേഷം കായികരംഗത്തിന്റെ വളർച്ചയ്ക്ക് നേതൃത്വം നൽകുവാൻ വിൽമ റുഡോൾഫ് ഫൗണ്ടേഷൻ എന്ന സന്നദ്ധ സംഘടനയ്ക്ക് നേതൃത്വം നൽകിയ അവർ 1994 നവംബർ 12 ന് മരണമടഞ്ഞു. ലോകത്തിലെ വേഗതകൂടിയ വനിതകളിൽ ഒരാൾ എന്ന നിലയ്ക്കാണ് ലോകം ഇന്ന് വിൽമയെ അംഗീകരിക്കുന്നത്. 'കഠിന പ്രയത്നമില്ലാതെ വിജയമില്ല' എന്ന വിൽമയുടെ വാക്കുകൾ കായിക താരങ്ങൾക്ക് മാത്രമല്ല ഏവർക്കും ഒരു പ്രചോദനമാണ്.

സ്റ്റീഫൻ ഹോക്കിംഗിനെപ്പോലെയും വിൽമ റുഡോൾഫിനെപ്പോലെയും വൈകല്യത്തിന്റെ ബന്ധനങ്ങളെ തകർത്ത് മുന്നേറിയ നിരവധി ആളുകളുണ്ട്. രണ്ടു വയസ്സിന് മുൻപേ തന്നെ കാഴ്ചശക്തിയും കേൾവിശക്തിയും നഷ്ടമായ ഹെലൻ കെല്ലർ ഗ്രന്ഥരചനയിലൂടെയും അദ്ധ്യാപനത്തിലൂടെയും തന്റെ കഴിവുകൾ പ്രകടിപ്പിച്ചു. അന്ധനായിരുന്ന ജോൺ മിൽട്ടൺ ഇംഗ്ലീഷിലെ നിരവധിയായ അനശ്വര കാവ്യങ്ങൾ രചിക്കുകയുണ്ടായി. നാല് വട്ടം അമേരിക്കൻ പ്രസിഡന്റായ ഏക വ്യക്തി എന്ന ഖ്യാതി നേടിയ ഫ്രാങ്ക്ളിൻ റൂസ്വെൽറ്റ് പക്ഷാഘാതം ബാധിച്ച വ്യക്തിയായിരുന്നു. മുപ്പത്തിയൊന്നാം വയസ്സിൽ കേൾവി ശക്തി പൂർണ്ണമായി നഷ്ടപ്പെട്ട ബീഥോവാൻ പക്ഷേ തന്റെ സംഗീത ജീവിതം നിർവിഘ്നം തുടർന്നു. കാൽ മുറിച്ചിട്ടും കൃത്രിമക്കാൽ വച്ച് നൃത്തകലയിൽ തുടർന്ന സുധാചന്ദ്രനും വൈകല്യത്തെ നിർഭയം നേരിടുകയായിരുന്നു. ഇത്തരത്തിലുള്ള നിരവധി വ്യക്തിത്വങ്ങൾ എല്ലായിടത്തുമുണ്ട്. ശാരീരിക വെല്ലുവിളികൾ ഒന്നിനും തടസ്സമല്ല എന്നാണ് ഇവരുടെ ജീവിതങ്ങൾ നമ്മോട് പറഞ്ഞുകൊണ്ടിരിക്കുന്നത്. 'അവർക്ക് അത് കഴിയും എന്തുകൊണ്ടെന്നാൽ അവർക്ക് അതു കഴിയുമെന്ന് അവർ വിശ്വസിക്കുന്നു' എന്നാണ് റോമൻ കവി വെർജിൽ നമ്മോട് പറയുന്നത്.

'എന്ത് തീവ്ര പരിചരണത്തിനായ്
എന്നെയീ മറയ്ക്കുള്ളിൽ കിടത്തുന്നു
പത്തി നിവർത്തുന്ന
മൃത്യുവിൻ കൊത്തേറ്റ്
മർത്യ ജന്മം പൊലിയുന്ന കാണാനോ'

ജ്ഞാനപീഠ ജേതാവായ കവി ഒ.എൻ.വി. കുറുപ്പിന്റെ അവസാന കവിതയാണിത്. മരണത്തെ മുൻപിൽ കണ്ട് ആശുപത്രിയിൽ കഴിയവെ അദ്ദേഹം എഴുതിയ വരികളാണിവ. ജീവിതത്തിന്റെ അവസാനം മുൻപിൽ കാണുമ്പോഴും തന്റെ പരിശ്രമങ്ങൾ തുടരുന്നത് തികച്ചും പ്രചോദനകരമായ കാര്യമാണ്. ഭയമില്ലാത്ത മനസ്സിന്റെ ഉടമയായാൽ മാത്രമേ ഇത് സാധ്യമാകൂ. 'ഭയം അടുത്തെത്തുന്ന നിമിഷം തന്നെ അതിനെ ആക്രമിച്ച് കീഴ്പ്പെടുത്തുക' എന്നാണ് ചാണക്യൻ പറഞ്ഞിരിക്കുന്നത്.

ജീവിതത്തിൽ ഇത്രയൊക്കെ വെല്ലുവിളികൾ നേരിട്ടവർക്ക്, ശാരീരികമായ ബന്ധനങ്ങളാൽ തടസ്സങ്ങൾ നേരിട്ടവർക്ക് ജീവിതത്തിൽ വലിയ വിജയങ്ങൾ നേടാൻ കഴിഞ്ഞെങ്കിൽ ഇത്തരം പ്രശ്നങ്ങളൊന്നും ഇല്ലാത്ത മഹാഭൂരിപക്ഷത്തിന് എന്തുകൊണ്ട് ഇത് സാധിക്കുന്നില്ല എന്നത് ചിന്തനീയമാണ്. ബോധപൂർവ്വമായ പരിശ്രമത്തിന്റെ അഭാവമാണ് പലരും പരാജയപ്പെടുന്നതിനിടയാക്കുന്നത്. 'ബോധപൂർവ്വമായ പരിശ്രമത്തിലൂടെ സ്വന്തം ജീവിതത്തെ ഉയർന്ന തലത്തിലേക്കുയർത്താനുള്ള മനുഷ്യന്റെ സംശയാതീതമായ കഴിവിനേക്കാൾ പ്രോത്സാഹനം പകരുന്ന മറ്റൊന്നും എനിക്കറിയില്ല' എന്നാണ് ഡോ.എ.പി.ജെ.അബ്ദുൾ കലാം പറഞ്ഞിരിക്കുന്നത്. അതെ അങ്ങനെയുള്ള ബോധപൂർവ്വമായ പരിശ്രമത്തിലൂടെ ശാരീരികവും മാനസികവുമായ എല്ലാ തടസ്സങ്ങളെയും വെല്ലുവിളികളെയും ചെറുത്ത് തോൽപ്പിക്കാൻ നമുക്ക് സാധിക്കണം 'വൈകല്യത്തെ കൈവല്യമാക്കൂ' എന്നാണല്ലോ കുഞ്ഞുണ്ണി മാഷ് എഴുതിയിരിക്കുന്നത്. ●




**അരുൺ ജോർജ്ജ് മാമ്പ്ര**

അസിസ്റ്റന്റ് പ്രൊഫസർ
ഭാരത് മാതാ കോളേജ് ഓഫ് കൊമേഴ്സ് & ആർട്സ്, ആലുവ
mail id: arunmampra@gmail.com

CENTRO Mal





## CREW



Client - Centro Mall, Shopping Festival Ad 2018
Agency N Production - Daffodils Ads Cochin
Concept N Direction - Riju Josh
Dop - Sibi Kallarackal
Models - Biju Sopanam , Nisha Sarang, Al Sabith , Shivani
Producer - Basheer Centro
Music - Vipin
Singer - Rajkumar
Lyrics - Joffy Tharakan
Editing - Vishu Manik
Di - Bibin Paul 7e Studio

Studio - Geetham, 7e Studio . Bells
Final Sound Mixing - Richard
Make Up - Fathima F 23
Costumer - Avis
Art - Shafi
Production Controller - Dhanush
Gfx - Sarath
StIlls - Sibi Cheeran
Associate - Prem Menon
Client Service - Ramsi N Shameer
Accounts - Deepu











## CREW



**Decathlon folding bike digital ad film powered by Kochi metro**

Directed By: Chachu Jacob
Produced By: Amarnath Sankar
Production House: CAT Entertainments
DOP: Akhil George
Production Controller: Manu Joseph

Edit: Joby Kelakam
Asso Director: Arun K.V.
Asso Cameraman: Sudev S.
DI: Vineesh Vijayan (Blackmaria)

▼ Ad Film Shoot






## CREW



Client: Jos Alukkas
Agency: Dentsu India Cochin
Creative team : Anjo Jose Kandathil, Sushaj Sudhakar, Nigil Raj, Shibu Narayanan
Director: Appunni Nair (Sajith)
Production House: PUPA Production
Executive producer: Ritty Mathew
Cinematographer: Loganathan Srinivasan
Still photographer: Shaheen Thaha
Editor: Junaid EP
Actress: Amala Paul
Models: Simi Mathew, Angel, Nikita, Shifin, Rag, Divo

Casting Director: Naresh Krishna
Art Director: Manu Jagadh
Music Director: Sanu K Said
Makeup and Hairstyle: Imtiaz Ali and Asif (Amala Paul)
Makeup: Subi Ganesh
Assistant Directors: Brijith Babu, Shilpa Baby, Noufal Noushad, Gilbert, Aiswarya, Joy Emmanuel J, Razal NK
Vfx supervisors: Elvis Simon, Sanju Tom George
Matte painting: Bhagyaraj

Compositing: Abhilash, Manideep ,
Fx: Manoj, Ashwath,
Graphics: Sanju ,Sharath Vinu,Sujith V Das, Priyesh raj
Online & Colourist: Vineesh Vijayan (Black Maria)
Vo artist : Sonia (Mumbai) ,
Sound coordination Mumbai: Soman Nair
Sound Mix: Moleculz Studio
Sound Engineer: Nikhil Varma
Production: Shameer P.K.





# ആപ്പിളും ഐഫോണും പിക്സാറുമായി ലോകത്തെ മാറ്റി പ്രതിഷ്ഠിച്ച സ്റ്റീവ് ജോബ്സ്

**ഭാഗം – 6**

പേഴ്സണൽ കമ്പ്യൂട്ടറുകൾ, സംഗീതം, ആനിമേഷൻ ചലച്ചിത്രങ്ങൾ, ടാബ്ലെറ്റ്, ഫോണുകൾ, ഡിജിറ്റൽ പബ്ലിഷിംഗ്, കമ്പ്യൂട്ടിംഗ് എന്നീ വ്യവസായങ്ങളിൽ വിപ്ലവം സൃഷ്ടിച്ച് ലോകത്തെ മാറ്റിമറിച്ച സർഗ്ഗാത്മക പ്രതിഭയാണ് സ്റ്റീവ് ജോബ്സ്.

എച്ച്.പിയിൽ ജോലിചെയ്തുകൊണ്ടിരുന്ന വോസ്നിയാക്ക് പകൽ അവിടെയും രാത്രി ആപ്പിളിലും ജോലി ചെയ്യാമെന്നാണ് കരുതിയത്. സ്റ്റീവ് ജോബ്സിന് അതിനോടു വിയോജിപ്പായിരുന്നു. അതുകൊണ്ട് തങ്ങൾ തമ്മിൽ അഭിപ്രായ ഭിന്നതയുണ്ടായാൽ മദ്ധ്യസ്ഥം വഹിക്കാൻ ഒരാളുടെ സഹായം വേണമെന്ന് സ്റ്റീവിനു തോന്നി. കെട്ടുറപ്പുള്ള കൂട്ടുകെട്ടാണെങ്കിലും തികച്ചും വ്യത്യസ്തരാണ് തങ്ങളെന്ന് സ്റ്റീവിനറിയാം. വോസ്നിയാക്ക് ദേവദൂതനെപ്പോലെ ശാന്തനായി കാണപ്പെടും. ജോബ്സ് ചിലപ്പോൾ ഭ്രാന്തുപിടിച്ചവനെപ്പോലെയാകും. വോസ്നിയാക്കിന്റെ എഞ്ചിനീയറിംഗ് വൈദഗ്ദ്ധ്യം സ്റ്റീവിനെ അമ്പരപ്പിക്കും. ബിസിനസ്സിൽ സ്റ്റീവിനുള്ള പ്രാഗത്ഭ്യം വോസ്നിയാക്കിനെ അത്ഭുതപ്പെടുത്തും അതാണാ കൂട്ടുകെട്ട്.

സ്ലോട്ട് മെഷീൻ കമ്പനി നടത്തുകയും പിന്നീട് അറ്റാരിയിൽ എഞ്ചിനീയറാവുകയും ചെയ്ത സുഹൃത്ത് റോൺ വെയിനിന്റെ സഹായം തേടി സ്റ്റീവ്സ്. കമ്പനിയുടെ 10% ഷെയർ വാഗ്ദാനം ചെയ്യുകയും ചെയ്തു. വോസിനെ എച്ച്.പിയിൽ നിന്നു വേർപെടുത്തുന്നതിൽ റോൺവെയിൻ വിജയിച്ചു. താൻ എച്ച്.പിക്കു വേണ്ടി ജോലിചെയ്തിരുന്നപ്പോൾ തയ്യാറാക്കിയ കമ്പ്യൂട്ടറിന്റെ ഡിസൈനിനേക്കുറിച്ച് അവരോടു പറയേണ്ടതു തന്റെ കടമയാണെന്ന് വോസ് വിശ്വസിച്ചു. 1976 ലെ വസന്തകാലത്ത് മാനേജർമാരുടെ മുന്നിൽ അത് അവതരിപ്പിച്ചു. എന്നാൽ ബുദ്ധിയുറയ്ക്കാത്ത പിള്ളേർ തട്ടിക്കൂട്ടിയ ആ സാധനം HP യുടെ നിലവാരത്തിനു പറ്റിയതല്ലെന്നു പറഞ്ഞ് അവർ തള്ളിക്കളഞ്ഞു.

### ഓഹരിയും റോൺ വെയ്നും

1976 ഏപ്രിൽ ഒന്നാം തീയതി വോസും സ്റ്റീവും വെയിനിന്റെ മൗണ്ടൻ വ്യൂവിലുള്ള വീട്ടിൽ കൂടി. ആപ്പിളിന്റെ ഓഹരികളെ സംബന്ധിച്ച് എഗ്രിമെന്റ് എഴുതിയുണ്ടാക്കി. 45%, 45%, 10%. നൂറു ഡോളറിൽ കൂടുതൽ വരുന്ന എതു ചെലവിനും പങ്കാളികളിൽ രണ്ടു പേരുടെയെങ്കിലും സമ്മതം വേണമെന്ന് വ്യവസ്ഥ ചെയ്തു. ഇലക്ട്രിക്കൽ എഞ്ചിനീയറിംഗിന്റെ പൊതുവായതും മുഖ്യവുമായ ഉത്തരവാദിത്തം വോസ്നിയാക്കിനും പ്രൊഡക്ഷന്റെയും മാർക്കറ്റിംഗിന്റെയും ഉത്തരവാദിത്തം സ്റ്റീവിനും റോണിനും ആയിരിക്കും. മൂവരും എഗ്രിമെന്റിൽ ഒപ്പിട്ടു.

വോസും സ്റ്റീവും ഹോംബ്രൂ കമ്പ്യൂട്ടർക്ലബ്ബിൽ തങ്ങളുടെ കമ്പ്യൂട്ടർ അവതരിപ്പിച്ചു. ഇന്റൽ 8080നു പകരം ഗുണമേന്മ കുറഞ്ഞ മൈക്രോപ്രോസസർ



ജെറി മാനോക്ക്



ഡോൺ വാലന്റെൻ



മൈക്ക് മെർക്കുല

ഉപയോഗിച്ചിരുന്നതുകൊണ്ട് ആർക്കും അതിനോടു താൽപ്പര്യം തോന്നിയില്ല. എന്നാൽ 1975ൽ മെൻലോ പാർക്കിലെ കാമിനോറിയലിൽ 'ബൈറ്റ് ഷോപ്പ്'എന്ന കമ്പ്യൂട്ടർ ഷോപ്പ് സ്ഥാപിച്ച പോൾ ടെറൽ ആപ്പിളിൽ താൽപ്പര്യം കാണിച്ചു. അപ്പോൾ മൂന്നു സ്റ്റോറുകളുള്ള അയാൾ അമേരിക്ക മുഴുവൻ ഷോപ്പുകൾ തുടങ്ങാനുള്ള പ്രവർത്തനങ്ങളിലായിരുന്നു. തന്നെ ബന്ധപ്പെടൂ എന്നു പറഞ്ഞ് ടെറൽ പോയി. പിറ്റേന്ന് തന്നെ ജോബ്സ് നഗ്നപാദനായി ടെറലിന്റെ ഓഫീസിൽ ചെന്നു. അമ്പത് കമ്പ്യൂട്ടറുകൾ 500ഡോളർ വിലവെച്ച് വാങ്ങാമെന്ന് ടെറൽ സമ്മതിച്ചു.

ജോബ്സ് ആ വിവരം ഫോൺ ചെയ്തു പറഞ്ഞതു കേട്ട് വോസ്നിയാക്ക് ഞെട്ടിപ്പോയി. ജീവിതത്തിലൊരിക്കലും അയാൾക്ക് മറക്കാനാവാത്ത നിമിഷമായിരുന്നു അത്. ഇറങ്ങാത്ത കമ്പ്യൂട്ടറിന് 25000 ഡോളറിന്റെ ഓർഡർ !

ജോബ്സ് ആ വിവരം ഫോൺ ചെയ്തു പറഞ്ഞതുകേട്ട് വോസ്നിയാക്ക് ഞെട്ടിപ്പോയി. ജീവിതത്തിലൊരിക്കലും അയാൾക്ക് മറക്കാനാവാത്ത നിമിഷമായിരുന്നു അത്. ഇറങ്ങാത്ത കമ്പ്യൂട്ടറിന് 25000 ഡോളറിന്റെ ഓർഡർ !

ഇതിനിടെ മറ്റൊന്നു സംഭവിച്ചു. ജോബ്സ് കൂടുതൽ പണം ചിലവാക്കാനും കടം വാങ്ങാനും തുടങ്ങിയപ്പോൾ റോൺ വെയിനിനു സ്വന്തം കമ്പനിയുടെ ഗതി ഓർമ്മ വന്നു. വോസ്നിയാക്കിനും ജോബ്സിനും സ്വന്തമായി ആസ്തികളൊന്നുമില്ല. കമ്പനി പരാജയപ്പെട്ടാൽ കടക്കാർ തന്നെ പിടികൂടുമെന്ന് അയാൾ ഭയന്നു. എഗ്രിമെന്റിനു ശേഷം പതിനൊന്നു ദിവസം കഴിഞ്ഞപ്പോൾ താൻ പിന്മാറിയെന്നു കാണിച്ച പ്രമാണവുമായി ചെന്ന് വെയ്ൻ തന്റെ പത്തു ശതമാനം ഓഹരിക്കു പകരം 800 ഡോളർ കൈപ്പറ്റി. ആ ഓഹരി അദ്ദേഹം വിറ്റുകളയാതിരുന്നെങ്കിൽ 2010 അവസാനം 2.6 ബില്യൻ ഡോളറിന്റെ ഉടമയാകുമായിരുന്നു! ആ സമയത്ത് അദ്ദേഹം നൊവാഡയിലെ കൊച്ചുവീട്ടിൽ നിത്യ ചിലവിനായി സാമൂഹ്യസുരക്ഷാപദ്ധതിയെ ആശ്രയിച്ചു കഴിയുകയായിരുന്നു. അപ്പോഴും വെയിനിനു പശ്ചാത്താപമില്ലായിരുന്നു. തന്റെ തീരുമാനമായിരുന്നു നല്ലതെന്നും മറ്റു രണ്ടുപേരെയും പോലെ സാഹസത്തിനിറങ്ങാനുള്ള കരുത്ത് തനിക്കില്ലായിരുന്നെന്നും റോൺ വെയ്ൻ വിശ്വസിച്ചു.




## ആപ്പിൾ ഫാക്ടറി

കമ്പ്യൂട്ടർ നിർമ്മിക്കാനുള്ള പണത്തിനായി ബാങ്കുകളെ സമീപിച്ചെങ്കിലും ഈ പയ്യന്മാരെ ആരും വിശ്വസിച്ചില്ല. ആപ്പിളിന്റെ ഓഹരികൾ നൽകാമെന്നു പറഞ്ഞ് പാർട്ട്സുകൾ വാങ്ങാമെന്ന മോഹവും വിഫലമായി. വർക്കത്തുകെട്ട അവരെ ആർക്കും സഹായിക്കാൻ തോന്നിയില്ല. അവസാനം ക്രാമർ ഇലക്ട്രോണിക്സിന്റെ മാനേജരെ ചെന്നു കണ്ടു. 25000 ഡോളറിന്റെ ഓർഡർ ഉണ്ടെന്നറിയിച്ചു. അതിന്റെ ബലത്തിൽ പാർട്ട്സുകൾ കടം തരണമെന്ന് പറഞ്ഞു. മാനേജർ ടെറലിനു ഫോൺ ചെയ്ത്, ഈ വികൃതികൾ പറയുന്നതു സത്യമാണോയെന്നു ചോദിച്ചു. ടെറൽ സമ്മതിച്ചു. ക്രാമർ പാർട്ട്സുകൾ മുപ്പതു ദിവസത്തേക്കു കടമായി നൽകി. 50 കമ്പ്യൂട്ടറുകൾക്ക് 15000 ഡോളറിന്റെ പാർട്ട്സുകളാണ് വേണ്ടിയിരുന്നത്. ഹോംസ്റ്റെഡ് ഹൈയിലെ സുഹൃത്ത് അല്ലൻ ബോമും അച്ഛനും അവർക്ക് 5000 ഡോളർ കടമായികൊടുക്കാമെന്നും സമ്മതിച്ചു. പാർട്ട്സുകളും പ്രാഥമിക ചിലവുകൾക്കുള്ള പണവുമായി. ഇനി കമ്പ്യൂട്ടർ ഉണ്ടാക്കണം.

ലോസ് ആൾട്ടോസിലെ ജോബ്സിന്റെ വീട് ആപ്പിളിന്റെഫാക്ടറിയായി. ബെഡ്റൂമും അടുക്കളയും കാർപോർച്ചും എല്ലാം വർക്ക് ഷോപ്പായി മാറി. ജോബ്സിന്റെ സുഹൃത്തായ ഡാനിയൻ കോട്ട്കെ അയാളുടെ പഴയ ഗേൾഫ്രണ്ട് എലിസബത്ത് ഹോംസ്, ജോബ്സിന്റെ സഹോദരി പാറ്റി തുടങ്ങി ലഭ്യമായ എല്ലാവരേയും നിർമ്മാണത്തിൽ സഹകരിപ്പിച്ചു. ഒരു ചിപ്സുപോലും നഷ്ടപ്പെടുത്താനില്ലായിരുന്നു. അതുകൊണ്ട് വളരെ സൂക്ഷ്മമായാണ് ജോബ്സ് ജോലികൾ നിയന്ത്രി



റോഡ് ഹോൾട്ട്



പോൾ ടെറൽ



റോൺ വെയിൻ

ച്ചിരുന്നത്. ഒരു സർക്ക്യൂട്ട് ബോർഡ് പൂർത്തിയാകുമ്പോൾ വോസ്നിയാക്ക് അതു പരിശോധിക്കും. ടിവിയുമായും കീബോർഡുമായും സർക്യൂട്ട് ബോർഡ് ഘടിപ്പിച്ച് പ്രവർത്തിക്കുന്നുണ്ടോയെന്നു നോക്കും. ഇല്ലെങ്കിൽ അതിന്റെ തകരാർ ശരിയാക്കും.

മകന്റെ ഉദ്യമത്തിന് മാതാപിതാക്കളായ പോളും ക്ലാരയും എല്ലാ സൗകര്യങ്ങളും ചെയ്തു കൊടുത്തു. മുപ്പതു ദിവസം കഴിഞ്ഞപ്പോൾ പ്രതീക്ഷിച്ചതിലും ബോർഡുകൾ നിർമ്മിക്കാൻ അവർക്കു കഴിഞ്ഞു. പോൾ ടെറലിനു വിറ്റ 50 കമ്പ്യൂട്ടറിന്റെ പണം കൊണ്ട് കടങ്ങൾ വീട്ടി. 50സെറ്റുകൾ നിർമ്മിക്കാനുള്ള പാർട്ട്സുകൾ വാങ്ങുകയും ചെയ്തു. അങ്ങനെ നിർമ്മിച്ച സെറ്റുകൾ വിറ്റ് ലാഭം നേടി.

ആപ്പിൾ1 കമ്പ്യൂട്ടറുകളായിരുന്നു അത്. ആപ്പിൾ, കമ്പ്യൂട്ടർ എന്നീ വാക്കുകൾ തമ്മിൽ വിയോജിപ്പുണ്ടായിരുന്നെങ്കിലും ആ പേരിനൊരു ലാളിത്യവും ആകർഷകത്തവും ഉണ്ടായിരുന്നു. അതുകൊണ്ടുതന്നെ അത് ആളുകളുടെ മനസ്സിൽ മായാതെ നിന്നു.

## ആപ്പിൾ II

തങ്ങളുടെ കമ്പ്യൂട്ടറിന്റെ അടുത്ത രൂപത്തെപ്പറ്റി ചിന്തിച്ചു തുടങ്ങിയ വോസ്നിയാക്ക് അതിന് ആപ്പിൾ II എന്നു നാമകരണം ചെയ്തു. 1976 ലെ ലേബർ ഡെ വാരാന്തത്തിൽ സ്ക്രീനിൽ വർണ്ണങ്ങൾ സൃഷ്ടിക്കുന്നതിന് യന്ത്രത്തിലെ ചിപ്സിനു കഴിവു നൽകുന്ന ഒരു മാർഗ്ഗം വോസ്നിയാക്ക് കണ്ടുപിടിച്ചു.

പക്ഷേ കമ്പ്യൂട്ടർ നിർമ്മിക്കുന്നതിന് മൂലധനം ആവശ്യമായിരുന്നു. അതുകൊണ്ട് അവകാശം വലിയ കമ്പനിക്കു വിൽക്കാൻ തീരുമാനിച്ചു. അറ്റാരിയുമായും കമ്മഡോർ കമ്പ്യൂട്ടർ കമ്പനിയുമായും ബന്ധപ്പെട്ടെങ്കിലും വിജയിച്ചില്ല. അതിനിടയിൽ സ്റ്റീവിന്റെയും വോസ്നിയാക്കിന്റെയും ഉള്ളിൽ ഉണ്ടായ പല അസ്വാരസ്യങ്ങളും പുറത്തുവരികയും ചെയ്തു. പക്ഷേ വോസ് ഇല്ലായിരുന്നെങ്കിൽ ആപ്പിൾ ഉണ്ടാകുമായിരുന്നില്ലെന്ന് സ്റ്റീവിനും സ്റ്റീവ് ബിസിനസ്സാക്കി മാറ്റിയില്ലായിരുന്നെങ്കിൽ ആപ്പിൾ നഷ്ടത്തിലാകുമായിരുന്നെന്ന് വോസ്നിയാക്കിനും അറിയാമായിരുന്നു.

ആപ്പിൾ II ന്റെ പുറമെ കാണുന്ന ഭാഗങ്ങൾ ഭംഗിയുള്ളതായിരിക്കണമെന്ന് സ്റ്റീവിന് നിർബന്ധമുണ്ടായിരുന്നു. പൂർണ്ണതയ്ക്കുള്ള വാശി നിയന്ത്രണം തന്നിലാക്കാൻ സ്റ്റീവിനെ പ്രേരിപ്പിച്ചു. കമ്പ്യൂട്ടറിന് ഒരു പെട്ടി നിർമ്മിക്കാൻ ഹോം ബ്രൂ മീറ്റിംഗിൽ പങ്കെടുത്തിരുന്ന ജെറി മാനോക്കിനെ ചുമതലപ്പെടുത്തി. അദ്ദേഹം മനോഹരമായ ഒരു പ്ലാസ്റ്റിക് പെട്ടി അച്ചിൽ വാർത്തെടുത്തു. അടുത്തതു പവ്വർ സപ്ലൈയായിരുന്നു. കമ്പ്യൂട്ടറുകളിൽ ഫാനുകളുടെ ആവശ്യം ഒഴിവാക്കണമായിരുന്നു. റോഡ് ഹോൾട്ട് എന്നയാളെയാണ് അതിനു കണ്ടെത്തിയത്. ഓസിലോ സ്കോപ്പ് എന്ന ഇലക്ട്രോണിക് ഉപകരണത്തിൽ ഉപയോഗിക്കുന്ന പവ്വർ സപ്ലൈയാണ് ഹോൾട്ട് നിർമ്മിച്ചത്. സെക്കന്റിൽ അറുപതിനുപകരം ആയിരത്തിലധികം പ്രാവശ്യം പവ്വർ ഓൺ ചെയ്യാനും ഓഫ് ചെയ്യാനും അതിനുസാധിക്കും. തന്മൂലം വളരെകുറച്ചു സമയം മാത്രം ഊർജ്ജം ശേഖരിച്ചു വെയ്ക്കാനും താപനില കുറയ്ക്കാനും സാധിച്ചു. ആപ്പിൾ II ലെ ലോജിക് ബോർഡിനെപ്പോലെ പവ്വർ സപ്ലൈയും ഒരു വിപ്ലവമായി മാറി. തന്നേക്കൊണ്ട് അതു സാധിക്കുന്ന കാര്യമായിരുന്നില്ലെന്ന് വോസ്നിയാക്കും സമ്മതിച്ചു.

പ്രൊഡക്ഷൻ നടക്കണമെങ്കിൽ രണ്ടു ലക്ഷത്തോളം ഡോളർ വേണമായിരുന്നു. അന്വേഷണത്തിനൊടുവിൽ ഡോൺ വാലന്റൈനെ കണ്ടെത്തി. 'സെക്വീയ കാപിറ്റലിന്റെ' സ്ഥാപകനും നാഷണൽ സെമികണ്ടക്ടറിന്റെ മുൻ മാർക്കറ്റിംഗ് മാനേജരും ആയിരുന്നു അയാൾ. മേഴ്സിഡസ് കാറിൽ ജോബ്സിന്റെ ഗാരേജിനു മുന്നിൽ വന്നിറങ്ങിയ വാലന്റൈന് സസ്യഭക്ഷണം കഴിച്ച് മെലിഞ്ഞ ശരീരവും ഊശാന്താടിയും ഹിപ്പിത്തലയും ഗന്ധവുമുള്ള സ്റ്റീവിനെ അത്ര പിടിച്ചില്ല.

കമ്പ്യൂട്ടർ നേരമ്പോക്കായി കരുതുന്നവരും ഹാക്കർമാരും അതിൽ മാറ്റം വരുത്താനും പലതും കൂട്ടിച്ചേർക്കാനും ശ്രമിക്കാറുണ്ട്. പക്ഷേ കമ്പ്യൂട്ടർ ആദ്യാവസാനം ഉപയോഗിക്കുന്ന ആൾക്ക് അതൊരു ഭീഷണിയാണെന്ന് സ്റ്റീവിനു തോന്നി.

എന്നാൽ ഒരു ഹാക്കറുടെ മനസ്സുള്ള വോസ്നിയാക്ക് ഉപയോക്താക്കളുടെ സൗകര്യത്തിനുവേണ്ടി ചെറിയ സർക്യൂട്ട് ബോർഡുകൾ ഉൾക്കൊള്ളിക്കുന്നതിന് എട്ടു സ്ലോട്ടുകൾ കൂടി വേണമെന്ന് അഭിപ്രായപ്പെട്ടു. ഒരു മോഡം, ഒരു പ്രിന്റർ എന്നിവയ്ക്ക് രണ്ടു സ്ലോട്ടുകൾ മാത്രം മതിയെന്ന് സ്റ്റീവ് തീർത്തു പറഞ്ഞു.

പ്രൊഡക്ഷൻ നടക്കണമെങ്കിൽ രണ്ടു ലക്ഷത്തോളം ഡോളർ വേണമായിരുന്നു. അന്വേഷണത്തിനൊടുവിൽ ഡോൺ വാലന്റൈനെ കണ്ടെത്തി. 'സെക്വിയ കാപിറ്റലിന്റെ' സ്ഥാപകനും നാഷണൽ സെമികണ്ടക്ടറിന്റെ മുൻ മാർക്കറ്റിംഗ് മാനേജരും ആയിരുന്നു അയാൾ. മേഴ്സിഡസ് കാറിൽ ജോബ്സിന്റെ ഗാരേജിനു മുന്നിൽ വന്നിറങ്ങിയ വാലന്റൈന് സസ്യഭക്ഷണം കഴിച്ച് മെലിഞ്ഞ ശരീരവും ഊശാന്താടിയും ഹിപ്പിത്തലയും ഗന്ധവുമുള്ള സ്റ്റീവിനെ അത്ര പിടിച്ചില്ല. മാർക്കറ്റിംഗിലും

അധികാരകേന്ദ്രമായി മാറാതെ താഴെ തട്ടിൽ ഒരു എഞ്ചിനീയറായി കഴിയാനായിരുന്നു വോസിന്റെ ആഗ്രഹം. പക്ഷേ മെർക്കുലയും സ്റ്റീവും അയാളെ ആപ്പിളിലേക്ക് മുഴു ജോലിക്കാരനായി കൊണ്ടുവന്നു. 1977 ജനുവരി 3ന് ആപ്പിൾ കമ്പ്യൂട്ടർ കമ്പനി എന്ന പുതിയ സ്ഥാപനം ഔദ്യോഗികമായി നിലവിൽ വന്നു.

ഡിസ്ട്രിബ്യൂഷനിലും പരിജ്ഞാനമുള്ള ഒരാളെ കമ്പനിയുടെ പാർട്ട്ണറാക്കാമെങ്കിൽ പണം നൽകാമെന്ന് വാലന്റൈൻ സമ്മതിച്ചു. അങ്ങനെ മൈക്ക് മെർക്കുല ആപ്പിളിലെത്തി.

**മൈക്ക് മെർക്കുല**

ഫെയർ ചൈൽഡ്, ഇന്റൽ എന്നീ സ്ഥാപനങ്ങളിൽ ജോലിചെയ്തു വിരമിച്ച മെർക്കുലയ്ക്ക് മുപ്പത്തിമൂന്നു വയസ്സുമാത്രമാണ് പ്രായം. ഇന്റലിലെ ഓഹരികളിൽ നിന്ന് കോടികൾ സമ്പാദിച്ചു. മെൽക്കുല ഗാരേജിൽ വന്ന് സ്റ്റീവിനെയും വോസ്നിയാക്കിനെയും കണ്ടു അവർക്ക് മെർക്കുലയെ ഇഷ്ടമായി, മെർക്കുലയ്ക്ക് അവരെയും. ഇന്റലിന്റെ മാർക്കറ്റിംഗ് തലവനെന്ന സ്ഥാനത്തേക്ക് അയാൾ പരിഗണിക്കപ്പെട്ടില്ല. തന്നോട് കാണിച്ചത് അനീതിയാണെന്ന് തെളിയിക്കണമെന്ന ആഗ്രഹം മെർക്കുലയ്ക്കുണ്ടായിരുന്നു.

മെർക്കുല ഒരു ബിസിനസ്സ് പ്ലാൻ എഴുതിയുണ്ടാക്കി. 2,50,000 ഡോളർ വായ്പയ്ക്കു ഗ്യാരണ്ടി നൽകാമെന്ന് മെർക്കുല സമ്മതിച്ചു. ആപ്പിളിൽ അയാൾക്ക് വിശ്വാസമായി. മെർക്കുലയും വോസ്നിയാക്കും സ്റ്റീവ് ജോബ്സും 26 ശതമാനം വീതം ഓഹരി കൈവശം വെയ്ക്കും. ബാക്കി ഭാവിയിലെ നിക്ഷേപകർക്കു വേണ്ടിയുള്ളതാണ്. മെർക്കുലയുടെ മാളിക വീട്ടിലിരുന്ന് അവർ കരാറിൽ ഒപ്പുവെച്ചു. അറിഞ്ഞുകൊണ്ടു നഷ്ടം സഹിക്കാൻ തയ്യാറായ മെർക്കുലയ്ക്ക് 2,50,000 ഡോളർ ഒരിക്കലും തിരിച്ചുകിട്ടുകയില്ലെന്നാണ് സ്റ്റീവ് കരുതിയത്. പക്ഷേ എഴു വർഷം കൊണ്ട് അയാൾ ആപ്പിളിനെ ഒരു ഫോർച്യൂൺ 500 കമ്പനിയാക്കി!

അപ്പോഴും HP യിലെ സുരക്ഷിതമായ പണി ഉപേക്ഷിക്കാതെ ആപ്പിൾ സൈഡ് ബിസിനസ്സായി തുടരുകയായിരുന്നു വോസ്നിയാക്ക്. അധികാരകേന്ദ്രമായി മാറാതെ താഴെ തട്ടിൽ ഒരു എഞ്ചിനീയറായി കഴിയാനായിരുന്നു വോസിന്റെ ആഗ്രഹം. പക്ഷേ മെർക്കുലയും സ്റ്റീവും അയാളെ ആപ്പിളിലേക്ക് മുഴു ജോലിക്കാരനായി കൊണ്ടുവന്നു. 1977 ജനുവരി 3ന് ആപ്പിൾ കമ്പ്യൂട്ടർ കമ്പനി എന്ന പുതിയ സ്ഥാപനം ഔദ്യോഗികമായി നിലവിൽ വന്നു.

ദത്തെടുത്ത പിതാവിനെപ്പോലെ മൈക്ക് മെർക്കുല സ്റ്റീവ് ജോബ്സിന്റെ ഇച്ഛാശക്തിയെ സ്വാധീനിച്ചു. ധനികനാവുകയെന്ന ലക്ഷ്യത്തോടെ ഒരിക്കലും ഒരു കമ്പനി തുടങ്ങരുതെന്ന് മെർക്കുല ഓർമ്മിപ്പിച്ചു. നിങ്ങൾക്കു വിശ്വാസമുള്ള എന്തെങ്കിലും നിർമ്മിക്കുകയും ദീർഘകാലം നിലനിൽക്കുന്ന ഒരു കമ്പനി സൃഷ്ടിക്കുകയുമായിരിക്കണം ലക്ഷ്യം.

മറ്റേതൊരു വ്യവസായ പ്രമുഖനെക്കാളും കൂടുതലായി ഇടപാടുകാരുടെ ആവശ്യങ്ങളും ആഗ്രഹങ്ങളും മനസ്സിലാക്കാൻ സ്റ്റീവ് ജോബ്സ് ശ്രമിച്ചു. ഉൽപ്പന്നത്തിന്റെ ബാഹ്യരൂപത്തിലും പാക്കേജിംഗിന്റെ വിശദാംശങ്ങളിൽപോലും പ്രത്യേകം ശ്രദ്ധ ചെലുത്തുകയും ചെയ്തു.

(തുടരും..)

ബാറ്റൺ ബോസ്

## Classifieds



"Have the courage to follow your heart and intuition. They somehow already know what you truly want to become. Everything else is secondary."

— Steve Jobs

# യോഗ സാധാരണ ജീവിതത്തിൽ

യോഗ അഭ്യസിക്കാൻ കുറുക്കുവഴികളില്ല എന്നു വീണ്ടും ഓർമ്മപ്പെടുത്തുന്നു. കഠിനമായ പരിശീലനവും ഉറച്ച മനസ്സും ഏതൊരാളേയും ലക്ഷ്യപ്രാപ്തിയിൽ എത്തിക്കും എന്ന കാര്യത്തിൽ തെല്ലും സംശയം വേണ്ട.

## വീര്യസ്തംഭന്നാസനം

വിഷമാസനങ്ങളുടെ കൂട്ടത്തിൽ വീര്യസ്തംഭന്നാസനത്തിന് വളരെ വിശേഷപ്പെട്ട സ്ഥാനമാണ് നൽകിയിരിക്കുന്നത് കാരണം ഈ ആസനത്തിലൂടെ മന:ശക്തി വർദ്ധിക്കുന്നു എന്നുള്ളതാണ്.

### പരിശീലന വിധി:

കട്ടിയുള്ള വിരിപ്പിൽ നീണ്ടു നിവർന്നു നിൽക്കുക. കാലുകൾ പരമാവധി അകറ്റി വയ്ക്കുക. ഏകദേശം മൂന്ന് അടിയോളം മതിയാകും. കൈകൾ പിന്നിലൂടെ ചേർത്ത് പിടിച്ച ശേഷം ശ്വാസം ഉള്ളിലേക്ക് വലിക്കുക. തുടർന്ന് ദേഹം വലതുവശത്തേക്ക് ചരിച്ച് സ്വല്പം പിറകിലേക്ക് ചായുക. ഇനി ശ്വാസം വിട്ടുകൊണ്ട് ശരീരം മുന്നിലേക്ക് കുനിച്ച് വലതുകാൽ മുട്ടുമടക്കി നെറ്റി വലതു കാൽപാദത്തിൽ മുട്ടിക്കാൻ ശ്രമിക്കുക. ക്രമേണ മുട്ടുന്നതായിരിക്കും. ഈ നിലയിൽ ശ്വാസം പൂർണ്ണമായി വിട്ടിരിക്കും. അല്പം സമയം ഈ നിലയിൽ തുടർന്ന ശേഷം ശ്വാസം എടുത്തുകൊണ്ട് ഉയരുക. തുടർന്ന് ഇടതുവശത്തും ഇതുപോലെ ആവർത്തിക്കുക.

### പ്രയോജനം

മെയ്വഴക്കം സിദ്ധിക്കുന്നു. ജനനേന്ദ്രിയ വ്യൂഹങ്ങളെ ശക്തിപ്പെടുത്തുന്നു. മന:ശക്തി വർദ്ധിക്കുന്നു. ശരീരത്തിന് മൊത്തത്തിൽ നല്ല ഉണർവ് ലഭിക്കുന്നു.



## പാദഹസ്താസനം

സാധാരണ ജീവിതത്തിൽ എല്ലാവർക്കും ചെയ്യാവുന്ന വളരെ ശ്രേഷ്ഠമായ ആസനമാണ് പാദഹസ്താസനം.



### ആസനവിധി

പാദങ്ങൾ ചേർത്തു വച്ചുകൊണ്ട് നിവർന്നു നിൽക്കുക. കൈകൾ രണ്ടും മുകളിലേക്ക് ഉയർത്തി ചെവിയോടു ചേർത്തു നീട്ടിപ്പിടിക്കുക. മെല്ലെ ദീർഘമായി ശ്വാസം എടുത്തു കൊണ്ട് പുറകോട്ടു ഞെളിയുക. സ്വല്പം സമയം ഈ നിലയിൽ നിന്ന ശേഷം ശ്വാസം വിട്ടുകൊണ്ട് മുന്നോട്ടു കുനിഞ്ഞ് കാൽമുട്ടുകൾ വളയാതെ കൈവിരലുകൾ നിലത്തു മുട്ടിക്കാൻ ശ്രമിക്കുക. ശ്രദ്ധിക്കേണ്ട മറ്റൊരു കാര്യം കൈകളോടൊപ്പം തലയും കുനിഞ്ഞു വന്നു കാൽമുട്ടുകളിൽ നെറ്റി മുട്ടുകയും വേണം. നിരന്തര പരിശ്രമത്തിലൂടെ ഇതു സാദ്ധ്യമാകുന്നതാണ്. ശ്വാസം വിട്ടിരിക്കുന്ന ഈ അവസ്ഥയിൽ നിന്നും ശ്വാസം എടുത്തുകൊണ്ട് സാവധാനം നിവർന്നു നേരെ നിൽക്കുക. ഇപ്പോൾ പാദഹസ്താസനം പൂർണമായി. ധൃതിപ്പെട്ട് ഈ ആസനം ചെയ്യാതെ ഇതിനായി ശരീരത്തെ പ്രാപ്തമാക്കുക എന്നുള്ളതാണ് പ്രധാന കാര്യം.

### പ്രയോജനം

നട്ടെല്ലിന്റെ വൈകല്യങ്ങൾ മാറുന്നു. ഗ്യാസ്ട്രബിൾ, മലബന്ധം, ദഹനക്കുറവ് എന്നീ പ്രശ്നങ്ങൾക്ക് പരിഹാരം ഉണ്ടാകുന്നു. ശരീരത്തിന് പ്രത്യേകമായ ഒരു തേജസ്സ് ഉണ്ടാകുന്നു.

കഴിഞ്ഞ ലക്കങ്ങളിൽ സൂചിപ്പിച്ചതുപോലെ യോഗ അഭ്യസിക്കുന്ന സമയത്ത് ശരീരത്തിന് ഏതെങ്കിലും വിധത്തിലുള്ള കിതപ്പോ, ബുദ്ധിമുട്ടുകളോ അനുഭവപ്പെട്ടാൽ ഉടനെ തന്നെ ശവാസനത്തിൽ കിടന്ന് വിശ്രമിക്കേണ്ടതാണ്. ആവശ്യമെങ്കിൽ ഒരു യോഗാചാര്യന്റെ ഉപദേശം തേടണം. ●



സനിൽ രവീന്ദ്രൻ

# വ്യവസായം വീടുകളിലേയ്ക്ക്

മുതൽ മുടക്കുന്നവനെ അംഗീകരിക്കുകയും, ബഹുമാനിക്കുകയും ചെയ്യുന്നത് എന്തോ തിന്മയാണെന്ന് കരുതിയ ഒരു രാഷ്ട്രീയ സംസ്ക്കാരമാണ് ഇവിടെ നിലനിന്നിരുന്നത്. ഇതിൽനിന്നുമാറി നിയമാനുസൃതമായി പ്രവർത്തിക്കുന്ന നിക്ഷേപകനെ ആദരിക്കുകയാണ് വേണ്ടതെന്ന ബോധ്യം പുതിയ നയരേഖയിൽ കാണുന്നുണ്ട്.

കേരളത്തിന്റെ വ്യവസായ വികസന സ്വപ്നങ്ങളെ സഫലമാക്കാനുള്ള വ്യവസായ നയ പ്രഖ്യാപനത്തിന്റെ കരടുനിർദ്ദേശങ്ങൾ കുറെക്കാലം മുൻപ് പ്രസിദ്ധീകരിക്കുകയുണ്ടായി. എൽ.ഡി.എഫ്. സർക്കാരിന്റെ ശ്രമഫലമായാണ് ഈ കരടുരേഖ പുറത്തുവന്നത്.

ചില്ലറന്യൂനതകൾഎടുത്തുകാട്ടാമെങ്കിലുംനയരേഖ സദുദ്ദേശ്യത്തോടു കൂടിയതുതന്നെ. അല്പം മനസ്സുവെച്ചാൽ വലിയ ബുദ്ധിമുട്ടുകൂടാതെ നടപ്പാക്കാവുന്നവയാണ് മിക്കതും. എത്രയും വേഗം നടപ്പാക്കേണ്ടത് നാടിന്റെ അടിയന്തിര ആവശ്യവുമാണ്.

കാലത്തിന്റെ മാറ്റം ഉൾക്കൊണ്ടാണ് നയരേഖകൾ തയ്യാറാക്കിയിട്ടുള്ളത്. ആഗോള പ്രവണതകളുമായി ഒത്തുപോകുന്നവയാണ് മിക്ക നയങ്ങളും. കേരളത്തിലെ യുവതലമുറയ്ക്ക് തൊഴിൽ നൽകാൻ ഇനിയും നമുക്കായിട്ടില്ല. ലോകത്തിലെ മാനവശേഷി കയറ്റുമതി പട്ടികയിൽ കേരളത്തിന് ഇപ്പോഴും മുന്തിയ സ്ഥാനമുണ്ട്.

കേരളീയർക്ക് തൊഴിൽ നൽകാൻ കെൽപ്പില്ലാത്ത നാട് എന്ന ദുഷ്പ്പേര് മാറ്റുവാനുള്ള ചില നീക്കങ്ങൾ കരടുനിർദ്ദേശത്തിലുണ്ട്.

ഇതിനു പരിഹാരം കേരളത്തിൽ കൂടുതൽ വ്യവസായങ്ങൾ ഉണ്ടാക്കലാണ്. ജനസാന്ദ്രതയും നമ്മുടെ ജനവാസരീതിയും വൻകിട വ്യവസായങ്ങൾക്ക് അനുയോജ്യമല്ല. ഇതിനു പരിഹാരമായാണ് 'വ്യവസായങ്ങൾ വീട്ടിലേയ്ക്ക്' എന്ന ആശയം.

'വ്യവസായങ്ങൾ വീട്ടിലേയ്ക്ക്' എന്ന ആശയം എന്തുകൊണ്ടും അഭിനന്ദനം അർഹിക്കുന്നതാണ്. വീട്ടിൽ നടത്താൻ സാധിക്കുന്ന ഒരു വികേന്ദ്രീകൃത ഉല്പാദന പ്രക്രിയയാണ് ഈ നയത്തിലൂടെ നടപ്പാക്കാൻ ഉദ്ദേശിക്കുന്നത്. വീടുകളിൽ തങ്ങളുടെ സമയലഭ്യതയ്ക്കനുസരിച്ച് ജോലിചെയ്യാൻ ഇതോടെ അവസരം ലഭിക്കുന്നു.

പണ്ട് ബീഡി നിർമ്മാണ മേഖലയിൽ ഇത്തരം ഏർപ്പാട് വ്യാപകമായിരുന്നു. എന്നാൽ ഉദ്യോഗസ്ഥന്മാരുടെ പരിശോധനകളും മറ്റും കാരണം ഈ സംവിധാനം നിന്നുപോകുകയാണ് ഉണ്ടായത്.

കേരളം ഒരു സംരംഭക സംസ്ഥാനമാകാത്തതിന്റെ പിന്നിൽ വ്യവസായങ്ങളെക്കുറിച്ചുള്ള മലയാളികളുടെ കാഴ്ചപ്പാടാണ്. വീടുകളിലേക്ക് വ്യവസായം പറിച്ചുനടുമ്പോൾ അതിനെ ഉൾക്കൊള്ളാനും പതിയെ ഒരു പുതിയ വ്യവസായ സംസ്കാരം വളർന്നുവരാനും ഇടയാകും.

വികേന്ദ്രീകൃതമാകുന്നതോടെ, പാരിസ്ഥിതിക പ്രശ്നങ്ങൾ ഒരു പരിധിവരെ ഇല്ലാതാകും.

ഒരു കേന്ദ്ര യൂണിറ്റിൽനിന്ന് വിതരണം ചെയ്യുന്ന അസംസ്കൃത പദാർത്ഥങ്ങൾ കൂട്ടിയിണക്കി ഉല്പന്നമായോ അതിന്റെ ഭാഗങ്ങളായോ തിരിച്ചേൽപ്പിക്കുക എന്ന പ്രക്രിയയാണ് നടപ്പാക്കുക.

മഹാരാഷ്ട്രയിലെ സ്ത്രീ കൂട്ടായ്മയുടെ ഉല്പന്നമായ 'ലിജത്ത് പപ്പട്' ഇങ്ങനെയാണ് നിർമ്മിക്കുന്നത്. ലോകത്തിലെ ഏറ്റവും വലിയ പപ്പട നിർമ്മാണ കമ്പനിയാണിത്.

മാലിന്യമില്ലാത്ത വ്യവസായങ്ങളെ വീടുകളിലേയ്ക്ക്കൂടിവ്യാപിപ്പിക്കുക എന്ന ആശയം ലക്ഷ്യം കണ്ടാൽ ഇവിടത്തെ തൊഴിലാളി യൂണിയൻ സംസ്ക്കാരം പതുക്കെ ഇല്ലാതാകും.

ഉദ്യോഗസ്ഥ മേധാവിത്വമാണ് കേരളത്തിലെ വ്യവസായങ്ങൾ നേരിടുന്ന പ്രധാന വിപത്ത്. മറ്റു സംസ്ഥാനങ്ങളിൽനിന്നും വ്യത്യസ്തമായി കേരളത്തിൽ ഉദ്യോഗസ്ഥരാജ് വളരെ ശക്തമാണ്. ഈ പാരമ്പര്യത്തിന്റെ ഇരുണ്ട ഇടനാഴികളിൽനിന്ന് മാറിക്കൊണ്ടാണ് പുതിയ നയം തയ്യാറാക്കിയിട്ടുള്ളത്. തൊഴിലുടമകൾക്ക് കുറച്ചുകൂടി സ്വാതന്ത്ര്യം നൽകാൻ പുതിയ നയം തയ്യാറാകുന്നു.

ഇത്തരം യൂണിറ്റുകളെ ലൈസൻസിരാജിൽനിന്നും പൂർണ്ണമായും ഒഴിവാക്കും എന്നാണ് കരടുനയത്തിൽ പറയുന്നത്. അഞ്ച് എച്ച്.പി. വരെ വൈദ്യുതി ഗാർഹിക നിരക്കിൽ നൽകും എന്നും ഇതിൽ പറയുന്നുണ്ട്. എന്നാലിത് ഒരു പ്രത്യേക കണക്ഷൻ ആയാണോ നൽകുക എന്നത് വ്യക്തമല്ല.

കേരളത്തിലെ വ്യവസായ രംഗത്ത് വലിയ മാറ്റം വരുത്താൻ ഇടയുള്ള ഈ ശ്രമത്തെ ഉദ്യോഗസ്ഥ ലോബി അട്ടിമറിക്കുന്നതിനുള്ള എല്ലാ സാധ്യതകളും ഉണ്ട്.

അനാവശ്യമായ ചോദ്യങ്ങൾ ചോദിക്കുക, ഇത്തരം

സ്ഥാപനങ്ങളെ നികുതി, തൊഴിൽ എന്നിവയുമായി ബന്ധപ്പെട്ട നിയമങ്ങളുടെ കുരുക്കിൽപ്പെടുത്തുക തുടങ്ങിയ നടപടികൾ ഉണ്ടായിക്കൂടെന്നില്ല. അതുകൊണ്ടു തന്നെ, ഇതിന്റെ ചട്ടങ്ങൾ രൂപീകരിക്കുമ്പോൾ കൂടുതൽ ശ്രദ്ധ ആവശ്യമാണ്.

മുതൽ മുടക്കുന്നവനെ അംഗീകരിക്കുകയും, ബഹുമാനിക്കുകയും ചെയ്യുന്നത് എന്തോ തിന്മയാണെന്ന് കരുതിയ ഒരു രാഷ്ട്രീയ സംസ്കാരമാണ് ഇവിടെ നിലനിന്നിരുന്നത്. ഇതിൽനിന്നുമാറി നിയമാനുസൃതമായി പ്രവർത്തിക്കുന്ന നിക്ഷേപകനെ ആദരിക്കുകയാണ് വേണ്ടതെന്ന ബോധ്യം പുതിയ നയരേഖയിൽ കാണുന്നുണ്ട്.

ഈ നയരേഖകൾക്കനുസരിച്ചുള്ള ചെയ്തികളാണ് ഇനി വേണ്ടത്. നയരേഖ എന്തായാലും സർക്കാരിന്റെ ചെയ്തിക്ക് മാറ്റം ഉണ്ടാകില്ല എന്നൊരു ആക്ഷേപം ഉണ്ടാകാതെ നോക്കാൻ ഇതിന്റെ ഉപജ്ഞാതാക്കൾക്ക് ബാധ്യതയുണ്ട്.

ഏതൊരു നയത്തിന്റേയും വിജയം അതു നടപ്പാക്കുന്നതിലെ സത്യസന്ധതയും സുതാര്യതയുമാണ്.

വ്യവസായവത്ക്കരണം എന്നാൽ ഭരണത്തിലുള്ളവർക്ക് വരുമാനമുണ്ടാക്കുവാനുള്ള ഏർപ്പാട് മാത്രമാണെന്ന് ചിന്താഗതി മാറ്റേണ്ട സമയമായിരിക്കുന്നു. എന്തു തുടങ്ങിയാലും അതിലൊരു പങ്ക് തനിക്കും തന്റെ കൂട്ടാളികൾക്കും കിട്ടണം എന്ന ചിന്താഗതി ഉണ്ടായാൽ നയരേഖ 'ഏട്ടിലെ പശു'വായിതന്നെ തുടരും. ഈ ഗതി വരാതിരിക്കാൻ ജാഗ്രത പുലർത്തേണ്ടത് മുഖ്യമന്ത്രിയും വ്യവസായ മന്ത്രിയും തൊഴിൽമന്ത്രിയും മറ്റുമൊക്കെയാണ്. ഇവരിൽ കേരളം അർപ്പിച്ചിട്ടുള്ള പ്രതീക്ഷ സഫലമാക്കാനുള്ള തുടക്കമാണിത്.

അല്ലെങ്കിൽ പണ്ട് നായനാർ മന്ത്രിസഭയിലെ വ്യവസായ മന്ത്രിയായിരുന്ന സുശീല ഗോപാലൻ കൊണ്ടുവന്ന ''ഏകജാലകം'' പോലെ ഒരു തുറക്കാത്ത വാതിലായി ഇതും അവശേഷിക്കും. ●



**ബോബൻ കൊള്ളന്നൂർ**
bobankollannur@gmail.com

## ബിസിനസ് തുടങ്ങാൻ സർക്കാർ നൽകുന്ന 3 ലോണുകൾ

ബിസിനസിനെ വളർത്തുന്നതിന് അല്ലെങ്കിൽ ബിസിനസ് ആരംഭിക്കുന്നതിന് വായ്പ ആവശ്യമാണോ? അതിന് സർക്കാരിന്റെ ചില വായ്പാ പദ്ധതികൾ താഴെ പറയുന്നവയാണ്. ഇവയിൽ അനുയോജ്യമായവ തെരഞ്ഞെടുക്കാം.

### മൂന്ന് തരം വായ്പകൾ

ഒരു സംരംഭം ആരംഭിക്കുന്നതിനോ വിപുലീകരിക്കുന്നതിനോ പ്രധാനമായും 3 തരത്തിലുള്ള വായ്പകളാണ് ആവശ്യം.

### മൂലധന വായ്പ

നിങ്ങളുടെ പ്രതിമാസ വൈദ്യുതി ബില്ലുകൾ പോലെ ദൈനംദിന ബിസിനസ് ചെലവുകൾക്കാവശ്യമായ തുകയാണ് ധനകാര്യ മൂലധനം. ഈ തുകയുടെ ആവശ്യത്തിനായി ലഭിക്കുന്ന വായ്പയാണ് മൂലധന വായ്പ. ഇത്തരം വായ്പകൾ സാധാരണ 12 മാസത്തെ കാലാവധിക്കാണ് നൽകുക. 12% മുതൽ 16% വരെയാണ് പലിശ നിരക്ക്.

### കോർപറേറ്റ് ടേം ലോൺ

ഒരു ബിസിനസ് ആരംഭിക്കുന്നതിനോ ബിസിനസ് വികസിപ്പിക്കുന്നതിനോ ആണ് കോർപറേറ്റ് ടേം ലോണുകൾ ഉപയോഗിക്കുക. മറ്റ് ലോണുകളേക്കാൾ തിരിച്ചടവ് കാലാവധി കൂടുതലാണ് ഈ ലോണുകൾക്ക്. പലിശ നിരക്കും വ്യത്യസ്തമാണ്. ഇത്തരം ലോണുകൾ ഇക്വിറ്റി ഓപ്ഷനുകളായി മാറ്റുകയും നികുതി ആനുകൂല്യങ്ങൾ നേടുകയും ചെയ്യാം.

### ടേം ലോൺ

ഒരു ഓഫീസ് ആരംഭിക്കാൻ പോകുകയാണെങ്കിൽ അതിന് ടേം ലോൺ എടുക്കുന്നതാണ് നല്ലത്. സാധാരണഗതിയിൽ, ഇത്തരം വായ്പകളുടെ കാലാവധി ഒന്നു മുതൽ 10 വർഷം വരെയാണ്. പലിശ നിരക്ക് 10 ശതമാനം മുതൽ 20 ശതമാനം വരെ വരും.

### ചില സർക്കാർ വായ്പകൾ

രാജ്യത്ത് ചെറുകിട, ഇടത്തരം സംരംഭങ്ങൾക്ക് എളുപ്പത്തിൽ വായ്പ ലഭ്യമാക്കാൻ സർക്കാർ ചില ധനകാര്യ സ്ഥാപനങ്ങളുമായി സഹകരിച്ച് പ്രവർത്തിക്കുന്നുണ്ട്. സ്വന്തമായി ചെറുകിട ബിസിനസുകൾ ആരംഭിക്കാൻ താത്പര്യമുള്ളവർക്ക് സർക്കാരിന്റെ താഴെ പറയുന്ന ചെറുകിട വായ്പ പദ്ധതികളിലൊന്ന് പരിഗണിക്കാവുന്നതാണ്.

### ക്രെഡിറ്റ് ഗാരന്റി ഫണ്ട് സ്കീം

സ്മോൾ ഇൻഡസ്ട്രീസ് ഡെവലപ്മെന്റ് ബാങ്ക് ഓഫ് ഇന്ത്യയുമായി (എസ്ഐഡിബിഐ) ചേർന്നാണ് കേന്ദ്ര സർക്കാർ ഈ പദ്ധതി ആരംഭിച്ചിരിക്കുന്നത്. അർഹതയ്ക്കും സാധ്യതയ്ക്കും അനുസരിച്ച് 100 ലക്ഷം രൂപ വരെ വായ്പ എടുക്കാവുന്നതാണ്.

### മുദ്ര ലോൺ

മൈക്രോ യൂണിറ്റ്സ് ഡെവലപ്മെന്റ് ആന്റ് റീഫിനാൻസ് ഏജൻസി ലിമിറ്റഡ് എന്നാണ് മുദ്രയുടെ (MUDRA) പൂർണ രൂപം. സംരംഭകർക്ക് കോർപറേറ്റ് ടേം വായ്പ ഉറപ്പാക്കുന്നതിന് സർക്കാർ ആരംഭിച്ച ഒരു ഏജൻസിയാണ് ഇത്. ശിശു, കിഷോർ, തരുൺ എന്നീ മൂന്ന് ഹിന്ദി വാക്കുകൾ സൂചിപ്പിക്കുന്ന തരത്തിലുള്ള വായ്പാ വിതരണ സംവിധാനമാണ് മുദ്രാ ബാങ്കിൽ ഉൾപ്പെടുന്നത്. ഫണ്ടിന്റെ ആവശ്യകത അനുസരിച്ച് അപേക്ഷകർക്ക് ഈ പദ്ധതി പ്രയോജനപ്പെടുത്താം.

ശിശു – 50,000 രൂപ വരെയുള്ള വായ്പകൾ, കിഷോർ – 50,000 മുതൽ 5 ലക്ഷം രൂപ വരെയുള്ള വായ്പകൾ, തരുൺ – 5 ലക്ഷം രൂപ മുതൽ 10 ലക്ഷം വരെയുള്ള വായ്പകൾ നൽകുന്നു.

### സ്റ്റാൻഡ് അപ് ഇന്ത്യ സ്കീം

എസ്സി / എസ്ടി, വനിതാ സംരംഭകർക്ക് സാമ്പത്തിക സഹായം നൽകുന്നതിന് ഗവണ്മെന്റ് ആരംഭിച്ച പ്രത്യേക സ്കീമാണ് സ്റ്റാൻഡ് അപ് ഇന്ത്യ സ്കീം. ഈ പദ്ധതി പ്രകാരം ഒരു നിർമ്മാണ, വിതരണ, അല്ലെങ്കിൽ സർവീസ് യൂണിറ്റ് തുടങ്ങാൻ 10 ലക്ഷം രൂപ മുതൽ ഒരു കോടി രൂപ വരെ ലഭിക്കും. 7 വർഷമാണ് തിരിച്ചടവ് കാലാവധി.




അഡ്വർട്ടൈസിംഗ്, മാർക്കറ്റിംഗ് മേഖലകളിലേക്ക് കടന്നുവരുന്ന നവാഗതർക്കും വിദ്യാർത്ഥികൾക്കും പ്രയോജനപ്പെടുത്താവുന്ന ഒരു പംക്തി. ഓരോ ലക്കവും സൂക്ഷിച്ച് വയ്ക്കുന്നവർക്ക് ഭാവിയിൽ ടെക്സ്റ്റ്ബുക്കായി ഉപകരിക്കും.

# മാർക്കറ്റിങ്ങ് മിക്സ്

ലക്ഷ്യം വെയ്ക്കുന്ന വിൽപ്പന യാഥാർത്ഥ്യമാക്കുവാൻ ഉത്പന്നത്തിന്റെ വില നിർണ്ണായക ഘടകമായിത്തീരുന്നുണ്ട്. ഉയർന്ന വിലയുള്ള ഉത്പന്നങ്ങൾ വിപണിയിൽ വിജയം കൊയ്യാറുണ്ട്, വില കുറഞ്ഞ ഉത്പന്നങ്ങളേക്കാൾ, ഉയർന്ന വിലക്കുള്ള ഉത്പന്നങ്ങളുടെ പരസ്യങ്ങൾ അപ്പോൾ ലക്ഷ്യം വെയ്ക്കുന്നത്, ഉപഭോക്താവിന്റെ ഉയർന്ന മൂല്യങ്ങളെയാണ്.

വിപണിയിൽ വിജയം ഉറപ്പാക്കാൻ ഒരു കമ്പനി അതിന്റെ എല്ലാ സ്രോതസ്സുകളും ഉപയോഗിക്കും. തങ്ങളുടെ ഉപഭോക്താക്കളുടെ ആവശ്യങ്ങളും താൽപ്പര്യങ്ങളും അവർക്ക് സംതൃപ്തികരമാംവിധം പൂർണ്ണമാക്കുവാൻ അക്ഷീണം പ്രയത്നിക്കും. ഈ പ്രവർത്തനങ്ങളിലെല്ലാം കമ്പനിയുടെ ഉദ്ദേശലക്ഷ്യങ്ങൾ പ്രതിബിംബിക്കുകയും ചെയ്യും. വിപണിയിലെ വിജയം ഉറപ്പാക്കാൻ പ്രയോഗിക്കുന്ന വിപണന തന്ത്രങ്ങൾക്ക് പല മുഖങ്ങളുണ്ട്. ഇവയുടെ കൂട്ട് ചിന്താപൂർവ്വമായിരിക്കണമെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ.

പരസ്യം ഒറ്റയ്ക്ക് നിൽക്കുകയല്ല, അത് പരസ്പര ബന്ധിതമായ ഒരു വിപണനമിശ്രിതത്തിന്റെ സുപ്രധാന ഭാഗമായിട്ടാണ് നിൽക്കേണ്ടത്. വിപണന തന്ത്രങ്ങൾക്ക് ഒരു താങ്ങായിട്ട് എന്ന് സാരം. ഒരു പരസ്യം രൂപകൽപ്പന ചെയ്യപ്പെടുമ്പോൾ ഇക്കാര്യം വിസ്മരിക്കപ്പെടരുത്.

അതുകൊണ്ട് നമുക്ക് ഈ വിപണന മിശ്രിതത്തിന്റെ ഘടകങ്ങൾ ഏതൊക്കെ എന്ന് പരിശോധിക്കാം.

**ഒന്ന്: വ്യക്തിഗത വിൽപ്പന**

വിപണിയിൽ, ഉപഭോക്താക്കളോട് നേരിട്ട് ബന്ധപ്പെടുന്ന വ്യക്തി സെയിൽസ്മാൻ ആണ്. തങ്ങളുടെ ഉത്പന്നം ഉപഭോക്താവിന്റെ ആവശ്യങ്ങളെയും താൽപര്യങ്ങളെയും എപ്രകാരം പൂർത്തീകരിക്കുമെന്ന് സെയിൽസ്മാൻ ഉപഭോക്താവിനോട് നേരിട്ട് സംവദിക്കുകയാണല്ലോ ചെയ്യുന്നത്. അതേപോലെതന്നെ, കമ്പനിയുടെ വിതരണക്കാരോട്, തങ്ങളുടെ ഉത്പന്നം എപ്രകാരം അവരുടെ ലാഭവിഹിതം വർദ്ധിപ്പിക്കുന്നു എന്ന് വിശദമാക്കുന്നതും സെയിൽസ്മാൻ തന്നെ. ഓരോരുത്തരോടും അയാൾക്ക് ഉള്ളത് വ്യക്തിപരമായ ബന്ധമാണ്. കമ്പനിയുടെ പരസ്യ സന്ദേശങ്ങൾ സ്വീകരിക്കുവാൻ ഇവരെ സജ്ജരാക്കുകയാണ് അയാൾ ചെയ്യുന്നത്. വ്യക്തിഗത വിൽപ്പന നടത്തുന്ന ഒരു സെയിൽസ്മാന് പിന്തുണയും സഹായവുമായിത്തീരണം പത്രമാസികകളിൽ പ്രത്യക്ഷപ്പെടുന്ന പരസ്യങ്ങൾ. വ്യക്തിഗത വിൽപ്പനയേക്കാൾ ചിലവ് കുറഞ്ഞതാണ് പരസ്യം എന്നത് പരസ്യത്തിന്റെ പ്രാധാന്യം വർദ്ധിപ്പിക്കുകയും ചെയ്യുന്നു.

**രണ്ട്: പ്രോഡക്ട് പ്ലാനിംഗ്**

വിപണന മിശ്രിതത്തിലെ മുഖ്യഘടകമാണ് പ്രോഡക്ട് പ്ലാനിംഗ്. ഓരോ കമ്പനിയും തങ്ങളുടെ ഉത്പന്നങ്ങൾ കുറ്റമറ്റതാക്കാനുള്ള നിരന്തര ശ്രമം നടത്തുകയാണ് വേണ്ടത്. ഉപയോഗ വൈവിധ്യവും ഗുണമികവും നൽകി നിലവിലുള്ള ഉത്പന്നങ്ങളെയും പരിഷ്ക്കരിക്കണം. വ്യത്യസ്തമായ പുതിയ ഉത്പന്നങ്ങൾ നിർമ്മിക്കുകയും വേണം. അത്യാധുനിക സാങ്കേതിക വിദ്യകളുടെ സഹായത്തോടെ ഉത്പന്ന നിർമ്മിതി കുറ്റമറ്റതും ഗുണസമ്പുഷ്ടവുമാക്കാൻ ഇന്നു കഴിയും.

ഇങ്ങനെ ആലോചനാപൂർവം തയ്യാറാക്കപ്പെടുന്ന നിലവിലുള്ള ഉത്പന്നങ്ങളുടെയും വിൽപ്പനയ്ക്ക് സഹായകരമാകുന്ന പരസ്യങ്ങളിൽ, പ്രോഡക്ട് പ്ലാനിംഗിന്റെ പല തലങ്ങളും ഉൾപ്പെടുത്തിയിരിക്കും. ഉത്പന്നത്തെക്കുറിച്ചുള്ള ഉപഭോക്താവിന്റെ മനസ്സിലെ ഇമേജ് കൂടുതൽ ആകർഷകമാക്കുവാൻ ഇത് സഹായിക്കും.

**മൂന്ന്: ബ്രാൻഡ് പോളിസി**

ഒരു ബ്രാൻഡ് നാമം ഉപഭോക്താവ് അവന്റെ മനസിൽ സൂക്ഷിക്കുന്നത്, അതിന്റെ വിശ്വാസ്യതയുമായി ബന്ധപ്പെടുത്തിയാണ്. തനിക്ക് ഉറപ്പായും ആ ബ്രാൻഡ് നാമത്തിലുള്ള ഉത്പന്നങ്ങൾ, സവിശേഷ സംതൃപ്തി നൽകും എന്ന വിശ്വാസം ഉപഭോക്താവിനുണ്ടെങ്കിലേ ആ ബ്രാൻഡ് വിപണിയിൽ വിജയം കൊയ്യൂ. വിഭിന്നങ്ങളായ ഉത്പന്നങ്ങൾ ഒരേ ബ്രാൻഡ് നാമത്തിൽ വിപണിയിലിറക്കണമോ അതോ വ്യത്യസ്തങ്ങളായ ബ്രാൻഡ് നാമങ്ങൾ വേണമോ എന്നത് കമ്പനി എടുക്കുന്ന സുപ്രധാന തീരുമാനമാണ്. ഇതിന്റെയും പ്രതിഫലനങ്ങൾ പരസ്യങ്ങളിലുണ്ടാവും.

**നാല്: വില**

ലക്ഷ്യം വെയ്ക്കുന്ന വിൽപ്പന യാഥാർത്ഥ്യമാക്കുവാൻ ഉത്പന്നത്തിന്റെ വില നിർണ്ണായക ഘടകമായിത്തീരുന്നുണ്ട്. ഉയർന്ന വിലയുള്ള ഉത്പന്നങ്ങൾ വിപണിയിൽ വിജയം കൊയ്യാറുണ്ട്, വില കുറഞ്ഞ ഉത്പന്നങ്ങളേക്കാൾ, ഉയർന്ന വിലക്കുള്ള ഉത്പന്നങ്ങളുടെ പരസ്യങ്ങൾ അപ്പോൾ ലക്ഷ്യം വെയ്ക്കുന്നത്, ഉപഭോക്താവിന്റെ ഉയർന്ന മൂല്യങ്ങളെയാണ്.

**അഞ്ച്: പാക്കേജിംഗ്**

ഉപഭോക്താവിന്റെ ദൃശ്യസംസ്കാരം അനുദിനം പരിഷ്ക്കരിക്കപ്പെടുന്ന ഈ സാറ്റ്ലൈറ്റ് യുഗത്തിൽ, നിങ്ങളുടെ ഉത്പന്നത്തിന്റെ പാക്കേജിംഗ് അപരിഷ്കൃതമാണെങ്കിൽ വിൽപ്പനയെ അതു സാരമായി ബാധിക്കും. കാലാനുസൃതമായി പാക്കിംഗിൽ വരുത്തുന്ന മാറ്റങ്ങൾ, അതിന്റെ വർദ്ധിച്ച ആകർഷണീയത, സൗകര്യങ്ങൾ ഇവയൊക്കെ പരസ്യങ്ങളിലും സ്വാഭാവികമായി ഉണ്ടാവണം.

**ആറ്: വിതരണം**

വിതരണ ശൃംഖലയെ പ്രചോദിതമാക്കുവാൻ കഴിയുന്ന പരസ്യങ്ങൾക്കാവണം വിപണന മിശ്രിതത്തിൽ പ്രാമുഖ്യം ലഭിക്കേണ്ടത്.

**ഏഴ്: പ്രചാരണവും പ്രദർശനവും**

വിൽപ്പന നടക്കുന്ന ഇടത്തെ പരസ്യ പ്രചാരണത്തിന് ഇന്ന് വളരെയേറെ പ്രധാന്യം വർദ്ധിച്ചിട്ടുണ്ട്. ഡിജിറ്റൽ സാങ്കേതികതയുടെ കടന്നുവരവോടെ ഉപഭോക്താവിന്റെ ശ്രദ്ധ ആകർഷിക്കുന്ന വിധത്തിൽ ഉത്പന്നങ്ങൾ പ്രദർശിപ്പിക്കുവാൻ ഇന്ന് കഴിയും. സൗജന്യങ്ങളും കിഴിവുകളും പ്രത്യേക സമ്മാനങ്ങളും ചേർത്ത് വിൽപ്പന നടക്കുന്ന ഇടത്തെ കൂടുതൽ ആകർഷമാക്കുകയും ചെയ്യാം. ഈ രംഗത്ത് തനിമയും വ്യത്യസ്തതയും ഉള്ള ആശയങ്ങൾ ആവിഷ്ക്കരിക്കുവാൻ കഴിയുന്ന ഉത്പന്നങ്ങൾ വിപണിയിൽ കൂടുതൽ ശ്രദ്ധ പിടിച്ചുപറ്റുകയും വിജയം നേടുകയും ചെയ്യും. ●



**പ്രൊഫ. ജോസി ജോസഫ്**
മീഡിയ സയൻസിൽ അക്കാദമിക് വിദഗ്ദ്ധൻ

## പുസ്തക പരിചയം

## Kellogg on Branding
- by Philip Kotler




പ്രശസ്ത മാർക്കറ്റിംഗ് ഗുരു ഫിലിപ് കോട്‌ലറിന്റെ പുസ്തകമായ Kellogg on Branding ൽ പുതിയ ബ്രാൻഡുകൾ നിർമ്മിക്കുന്നതിനും പുനർനിർമ്മിക്കുന്നതിനുമുള്ള ഏറ്റവും പുതിയ തന്ത്രങ്ങളെക്കുറിച്ച് സമഗ്രമായി അവലോകനം ചെയ്യുന്നു. മാർക്കറ്റിംഗ് പ്രൊഫസർമാരും വിജയിച്ച കമ്പനികളുടെ മാനേജർമാരും എഴുതിയ അധ്യായങ്ങൾ ഉൾപ്പെടുന്ന പുസ്തകം മാർക്കറ്റിംഗ് ക്ലാസിക്കായി മാറിക്കഴിഞ്ഞു.

ബ്രാൻഡ് സ്ഥാനനിർണ്ണയവും രൂപകൽപ്പനയും ഉൾപ്പെടെ പ്രധാന ബ്രാൻഡിംഗ് ആശയങ്ങളെക്കുറിച്ചുള്ള ഏറ്റവും പുതിയ വിശകലനങ്ങൾ, പുതിയ ബ്രാൻഡുകൾ സമാരംഭിക്കുന്നതും നിലവിലുള്ള ബ്രാൻഡുകൾ റീബ്രാൻഡ് ചെയ്യുന്നതിനും, ഉത്പന്നങ്ങൾ ബ്രാൻഡ് ചെയ്യുന്നതിനാവശ്യമായ തന്ത്രങ്ങൾ, ഒരു ബ്രാൻഡ് കെട്ടിപ്പടുക്കുന്നതിനുള്ള സാങ്കേതിക വിദ്യകൾ, ബ്രാൻഡിംഗ് പോരാട്ടങ്ങൾ നടത്തി വിജയിച്ചിട്ടുള്ള സീനിയർ മാനേജർമാരുടെ വിലയിരുത്തലുകൾ മുതലായവ ഇതിൽ പ്രതിപാദിക്കുന്നു. കെലോഗ് സ്കൂളിലെ ഫാക്കൽറ്റിയിൽ നിന്നും ബ്രാൻഡിംഗ് രംഗത്തേക്കുള്ള ആദ്യ പുസ്തകമാണിത്. മാറിക്കൊണ്ടിരിക്കുന്നതും വെല്ലുവിളി നിറഞ്ഞതുമായ ഇന്നത്തെ പരിതസ്ഥിതിക്ക് ഡൈനാമിക് മാർക്കറ്റിംഗ്, വിപണന വൈകല്യങ്ങൾ പരിഹരിക്കുന്നതിനും മാർക്കറ്റിംഗ് അവസരങ്ങൾ കൈപ്പിടിയിലാക്കുന്നതിനും കൃത്യമായ വിവരങ്ങൾക്കായി എക്സിക്യൂട്ടീവുമാർ, മാർക്കറ്റിംഗ് മാനേജർമാർ എന്നിവർക്ക് Kellogg on Branding എന്ന പുസ്തകം പ്രയോജനപ്രദമാണ്.

# Classroom




## Kinds of packaging

Kinds or methods of package will depend largely on the nature of the contents in terms of their value, physical composition and durability. The length of the distribution channel, the amount of handling which the container will receive and variations in climatic conditions which may be encountered between the point of manufacture and sales are to be taken into account. For example, the products which are liquid in nature require containers made of glass or similar materials. For fragile articles wooden containers are used.

**On the basis of nature, packaging is classified into:**

1. **Family packaging:** The products of a particular manufacturer when packed in identical method is known as family packaging. The shape, colour, size etc. of packaging will be similar for all his products.'Family brands' are made meaningful by using family packaging also. In such cases packaging methods, material used for packaging, the appearance etc. will be one and the same for all the products of a manufacturer.

2. **Re-use Packaging:** Packages that could be used for some other purpose after the packed goods are consumed known as re-use packing. This aspect increases the sales value of the product considerably.

3. **Multiple packaging:** It is the practice of placing several units in one container. This helps to introduce new products and increase the sales.

The Various aspects of packaging are now treated as a management activity. The following are the problems encountered in packaging.

1. Cost of packaging
2. Appearance
3. Kinds of designs
4. Convenience
5. Re-use purpose

A-I-D-A formula is applicable in packaging decisions too. This formula is generally used to measure the effectiveness of demand creating activities, such as Advertisement. Since package is indirectly helping this activity the formula is applicable here also. Even after package is designed it is put to test to know the response. Engineering tests are necessary to know whether the package will withstand handling. Visual test are done to prove its attractiveness. Dealer tests and consumer tests are also conducted to assure favourable response from these two groups.

In spite of the various advantages it is subject to criticisms. One among them is that packaging adds up cost. To some extent this complaint holds good. It is true that packaging expenses definitely increase the price. But the benefits derived are sufficient to bear the cost. For example, the medicine which we buy is not consumed at once. The preservation here is inevitable. Only a good package can render this service. So long as the product is capable of absorbing the packaging cost proportionately this criticism cannot be accepted.

The Ministry of Industry and Civil Supplies, Government of India, brought out an order effective from 2nd October 1975, known as Packaged Commodities (Regulation) Order 1975. The Act imposes a number of restrictions on packed commodities.

### Kinds of materials used for packaging

1. *Earthenware*: It is an old method of preserving products of liquid nature. Even today hot drinks such as liquor are kept in containers to improve the quality.

2. *China jars*: It is used where protection is required

against light and corrosive action.

3. *Wooden boxes*: It prevents breakage due to rough handling. It is most commonly used.

4. *Cardboard container:* It is also known as corrugated paper box. It is mostly used in speciality goods which are not bulky.

5. *Straw baskets*: These are meant for keeping vegetables.

6. *Gunny bags*: A popular material in use for packing grains.

7. *Glass*: It is used in the form of bottles of different shapes.

8. *Tin containers*: Another kind of material preferably used where liquid products are packed. It is also used for packaging any type of material.

9. *Plastic containers*: This is becoming most popular due to low cost, good appearance, convenience and ability for re-use.

# LABELLING

Label is a small slip placed on or near anything (product) to denote its nature, contents, ownership, destination etc. The function of standardization is made perfect and known to the users through labels. Packages afford a place where the labels could be affixed. It is a medium through which the manufacturer gives necessary information to the user or consumer. It is defined as a part of a product which carries a verbal information about the product or the seller. A label plays an important role in making the packaging and branding functions meaningful. Hence these three functions are closely related. Furthermore, any legal restriction imposed is evidence through labeling. The recently passed Packaged Commodities (Regulation) Order, 1975 makes it obligatory on the part of manufacturers to show details on identity of commodity, weight, date of manufacture, etc. The provisions of this enactment is carried out with the help of labelling.

## Functions

1. It gives definiteness to the products and therefore identification of a product is easy.

2. It stresses the standard and other special features of the product which are advertised.

3. It enables to give clear instructions to the consumer as to the proper use of a product.

4. By mentioning prices, undue price variations caused by the intermediaries are avoided. In other words, price is recorded, registered and maintained.

5. It encourages to produce only standardized and quality products.

6. It provides a method for the manufacturer by which a contact with the customer is established.

## Kinds of labels

William J Stanton classifies the labels into four:

Brand, Grade, Descriptive and Informative labels.

i. *Brand labels*: These labels are exclusively meant for popularizing the brand name of the product. Cosmetics manufacturers prefer to use this kind. They are interested, above all, in popularizing the brand names for their products. Eg.Cigrattes, sweets.

ii. *Grade labels*: These labels give emphasis to standards or grades. This is used as an indirect method or product identification. Eg.cloth, leaf tea, dust tea.

iii. *Descriptive labels*: The labels which are descriptive in nature are typified as descriptive labels. They are most illustrative in nature. In addition to the product feature it explains the various uses of the product. Most of the milk-food products and other similar household products invariably have descriptive labels.

iv. *Informative labels*: The main object of these labels is to provide maximum information possible. These may contain the product characteristics and in addition the method of using it properly. In the case of medicines detailed labels and attached which even specify the side effects in using them.

## Advantages of Labelling.

1. It is a social service to customers who very often do not known anything about the product's characteristic features. False claims are prevented by using labels.

2. Avoid price variations by publishing the prices on the label.

3. Helps advertising activity of the organization.

4.Helps the customers to assess the supremacy of a product.

5. It is guarantee for the standard of the product. Hence it raises the prestige of the product and the manufacturer.

## Disadvantages of labelling

1. For an illiterate population this is of no use.

2. It increases the cost of the product, since labeling involves expenditure on the part of the manufacturer.

3. Labelling is effective only where standardization is compulsory.

4. It enables the customer to weigh and compare the advantages of products before they are used. This ultimately end in discarding of a product in favour of the other.

5. Labelling in most cases remains as a verbal or writing exercise.

In spite of these defects, under legalized atmosphere it could play an effective role and provide protection to consumers. ●




*ദിനപത്രങ്ങളിൽ പ്രസിദ്ധീകരിച്ച ശ്രദ്ധേയമായ എഡിറ്റോറിയലുകളുടെ സംഗ്രഹം.*

മലയാള മനോരമ ജൂൺ 05, 2018

## പരിസ്ഥിതിക്കായി ഹരിതപ്രാർത്ഥന

ഓരോ വ്യക്തിയും പരിസ്ഥിതിയുടെ കാവലാളാണെന്ന തിരിച്ചറിവ് ലോകം കൈകോർത്തു സ്വീകരിക്കുന്ന വേളയിൽ, ഈ ബോധ്യം തന്നെയാണു ഭൂമിക്കായി പരിസ്ഥിതിദിനത്തിൽ നാം സമർപ്പിക്കുന്ന ഹരിതപ്രാർത്ഥന. എല്ലാക്കാലത്തേക്കുമായി എല്ലാവർക്കുമായുള്ള വീടാണ് ഈ ഭൂമിയെന്നു കരുതാമെങ്കിൽ, ആ വീടിനെ വരുംതലമുറകൾക്കുവേണ്ടി ഭദ്രമായി പരിരക്ഷിക്കേണ്ട ചുമതലകൂടി നമുക്കുണ്ട്. ഓരോ മിനിറ്റിലും ലോകത്തിലെ 56 ഏക്കർ വനം മനുഷ്യന്റെ കൈകൊണ്ടു നാമാവശേഷമാകുമ്പോൾ പരിസ്ഥിതിയുടെ സംരക്ഷണം ലോകത്തിന്റെ മുന്നിലുള്ള ഏറ്റവും അടിയന്തര പ്രശ്നമായി മാറുന്നു. നാം ഉണ്ടാക്കുന്ന മൊത്തം മാലിന്യങ്ങളുടെ 10% പ്ലാസ്റ്റിക്കാണെന്നിരിക്കെ, പരിസ്ഥിതി ആഘാതം കുറയ്ക്കാൻ ചെയ്യേണ്ട അടിയന്തിര കാര്യങ്ങളിലൊന്ന് ഈ വില്ലനോടുള്ള യുദ്ധം തന്നെ. അതുകൊണ്ടു തന്നെയാവം 'പ്ലാസ്റ്റിക് മാലിന്യത്തെ പ്രതിരോധിക്കാം' എന്നത് ഈ വർഷത്തെ പരിസ്ഥിതി സന്ദേശമായത്. ഐക്യരാഷ്ട്ര സംഘടന പരിസ്ഥിതി പദ്ധതിയിൽ (യുഎൻഇപി) ഇന്ത്യയാണ് ഇത്തവണ ദിനാചരണത്തിനു നേതൃത്വം നൽകിയത്. കഴിഞ്ഞ മൂന്നര പതിറ്റാണ്ടിനിടെ നമ്മുടെ നിത്യജീവിതത്തിൽ ഒഴിവാക്കാനാവാത്തവിധം ഒട്ടിച്ചേർന്നുപോയ വസ്തുവാണ് പ്ലാസ്റ്റിക്. ഈടുനിൽപ്, ജലപ്രതിരോധശേഷി,ഭക്ഷ്യവസ്തുക്കൾകേടുകൂടാതെ സൂക്ഷിക്കാനുള്ള സൗകര്യം, വിലക്കുറവ്, പായ്ക്കിംഗ് തുടങ്ങിയ ഘടകങ്ങൾ പ്ലാസ്റ്റിക്കിനെ വ്യവസായ രംഗത്തും നിത്യോപയോഗ രംഗത്തും ആകർഷകമാക്കി. പക്ഷേ ഉപയോഗം വർദ്ധിക്കുന്നതോടൊപ്പം പ്ലാസ്റ്റിക് മാലിന്യങ്ങൾ മൂലമുള്ള പരിസ്ഥിതിനാശത്തിന്റെ തോതും വർദ്ധിച്ചു. ഉപയോഗത്തിനു നിയന്ത്രണമുണ്ടെങ്കിൽ തന്നെയും പൂർണ്ണമായി ഉപേക്ഷിക്കാൻ ഇന്നത്തെ സാഹചര്യത്തിൽ പറ്റില്ലെന്നതാണു യാഥാർത്ഥ്യം. എന്നാൽ കരുതലോടെയുള്ള പരിമിത ഉപയോഗം വഴി പ്രകൃതിക്ക് ഉണ്ടാകുന്ന ആഘാതം കുറയ്ക്കാൻ നമുക്കു കഴിയും. നിയമത്തിലൂടെയല്ല, ശീലത്തിലൂടെ നിരോധിച്ചാലേ പ്ലാസ്റ്റിക് നിരോധനം ഫലപ്രദമാകൂ എന്ന തിരിച്ചറിവോടെ നമ്മൾ പ്രവർത്തിക്കണം.

---

ദീപിക ജൂൺ 06, 2018

## മെഡിക്കൽ വിദ്യാഭ്യാസം ഐസിയുവിലാക്കരുത്

അടിസ്ഥാന സൗകര്യങ്ങളുടെ അഭാവത്തിൽ രാജ്യത്തെ ഒട്ടനവധി മെഡിക്കൽ കോളേജുകളിൽ ഈ വർഷം പ്രവേശനാനുമതി നിഷേധിച്ചിരിക്കുന്നത് ആയിരക്കണക്കിനു വിദ്യാർത്ഥികളുടെ പഠനാവസരം നഷ്ടപ്പെടുത്തും. അതു രാജ്യത്തെ ആരോഗ്യമേഖലയെയും ബാധിക്കും. മെഡിക്കൽ വിദ്യാഭ്യാസരംഗത്തു രാജ്യം ഇന്നും വളരെ പിന്നോക്കമത്രേ. ഗ്രാമപ്രദേശങ്ങളിൽ ഡോക്ടർമാരുടെ സേവനം പരിമിതമാണ്. പകർച്ചവ്യാധികളും പുതിയ വൈറസുകളും ആരോഗ്യമേഖലയെ എന്നും ആശങ്കയിൽ നിർത്തുകയും ചെയ്യുന്നു. മികച്ച ഡോക്ടർമാരെ സജ്ജമാക്കുന്നതിനു മെച്ചപ്പെട്ട നിലവാരമുള്ള മെഡിക്കൽ കോളേജുകൾ അത്യന്താപേക്ഷിതമാണ്. ആവശ്യമായ സൗകര്യങ്ങൾ ഒരുക്കുന്നതിൽ വീഴ്ച വരുത്തിയ മെഡിക്കൽ കോളേജുകൾക്കാണു പുതിയ ബാച്ചുകൾ ആരംഭിക്കുന്നതിന് അനുമതി തടഞ്ഞത്. കേന്ദ്ര, സംസ്ഥാന സർക്കാരുകൾ മെഡിക്കൽ വിദ്യാഭ്യാസത്തിനു വലിയ പ്രാധാന്യം നൽകുന്നതായി അവകാശപ്പെടുന്നുണ്ടെങ്കിലും അതിന്റെ പ്രതിഫലനം ആ മേഖലയിൽ ഉണ്ടാകുന്നില്ല. മെഡിക്കൽ സീറ്റുകളിൽ കുറവുണ്ടാകുന്നത് ആരോഗ്യരംഗത്തെ ദൂരവ്യാപകമായി ബാധിക്കുമെന്നതിൽ സംശയമില്ല. യോഗ്യതയുള്ള നിരവധി വിദ്യാർഥികളുടെ പഠനസാധ്യതകളാണ് ഇല്ലാതാകുന്നത്. മെഡിക്കൽ വിദ്യാഭ്യാസരംഗം അതിവേഗം പുരോഗമിച്ചുകൊണ്ടിരിക്കുമ്പോൾ അതിനനുസൃതമായ പഠന, ഗവേഷണ സൗകര്യങ്ങൾ മെഡിക്കൽ കോളേജുകളിൽ ഒരുക്കേണ്ടത് ആവശ്യമാണ്. അതു പ്രഥമമായി സർക്കാരിന്റെ ധർമ്മവുമാണ്. ഈ മേഖലയിലേക്കു കടന്നുവരുന്ന സ്വകാര്യ സംരംഭകർ അതു നിറവേറ്റുന്നുണ്ടെന്നു സർക്കാർ ഉറപ്പു വരുത്തണം. മെഡിക്കൽ വിദ്യാഭ്യാസരംഗത്തു കേരളം പിന്നോക്കം പോകാൻ ഇടയാകരുത്. ആരോഗ്യ പരിരക്ഷയ്ക്കു മുന്തിയ പ്രാധാന്യം നൽകുന്ന നമ്മുടെ സംസ്ഥാനം ഉയർന്ന നിലവാരമുള്ള മെഡിക്കൽ വിദ്യാഭ്യാസ സൗകര്യം ഒരുക്കുന്നതിനും ശ്രദ്ധിക്കണം.

---

മംഗളം ജൂൺ 12, 2018

## കേന്ദ്ര സർവീസിൽ സ്വകാര്യ നിയമനം പാടില്ല

സർക്കാരിന്റെ ഉന്നത തസ്തികകളിലേക്ക് ഐ.എ.എസിനു പുറത്തുനിന്ന് നിയമിക്കാനുള്ള കേന്ദ്രസർക്കാരിന്റെ നീക്കം നല്ല ഉദ്ദേശത്തോടെയുള്ളതാണെന്നു കരുതാനാവില്ല. മന്ത്രാലയങ്ങളിലെ ജോയിന്റ് സെക്രട്ടറി തലത്തിലുള്ള തസ്തികകളിലേക്ക് സ്വകാര്യ മേഖലകളിൽ നിന്ന് ഉദ്യോഗാർത്ഥികളെ നിയമിക്കാനാണു തീരുമാനം. കേന്ദ്ര സർവീസിൽ നിർണായകവും സീനിയർ മാനേജ്മെന്റ് തലത്തിലുള്ളതുമായ തസ്തികയാണ് ജോയിന്റ് സെക്രട്ടറിയുടേത്. നയരൂപീകരണത്തിലും സർക്കാരിന്റെ പരിപാടികൾ നടപ്പിലാക്കുന്നതിലും ജോയിന്റ് സെക്രട്ടറിയുടെ പങ്ക് പ്രധാനമാണ്. ഐ.എ.എസ് ഉൾപ്പെടെയുള്ള കേന്ദ്രസർവീസിലുള്ളവരെ മാത്രമാണ് ഈ തസ്തികയിലേക്കു നിയമിക്കുന്നത്. ബന്ധപ്പെട്ട രംഗത്ത് 15 വർഷം പരിചയമുള്ള സർവീസിനു പുറത്തുള്ള വിദഗ്ധരെ

നിയമിക്കാനാണ് ഇപ്പോൾ ഉദ്ദേശിക്കുന്നത്. കൃത്യമായ ജോലിക്കയറ്റത്തോടെ എത്തേണ്ട ഒരു തസ്തികയിലേക്ക് പുറത്തുനിന്ന് ആളെ നിയമിക്കുമ്പോൾ അതിൽ സുതാര്യതയില്ലായ്മ വരാൻ സാധ്യതയേറെയാണ്. സർക്കാരുമായി ഒരു ബന്ധവുമില്ലാത്ത ചിലർക്ക് വളരെ സുപ്രധാനമായ ഫയലുകൾ സ്വതന്ത്രമായി കൈകാര്യം ചെയ്യാൻ അവസരമൊരുക്കുകയാണ് ഇതുവഴി ചെയ്യുന്നത്. കരാർ കഴിഞ്ഞ് അവർ പുറത്തുപോകുമ്പോൾ ഈ ഔദ്യോഗിക രഹസ്യമൊക്കെ പുറത്തേക്കു കടക്കാൻ സാധ്യതയുണ്ട്. ഇതെല്ലാം മുന്നിൽകണ്ട് ഈ നീക്കത്തിൽ നിന്നു സർക്കാർ പിന്മാറുകയാണു വേണ്ടത്.

---

മാധ്യമം ജൂൺ 19, 2018

## നീതി ആയോഗിലെ അസ്വസ്ഥതകൾ

ന്യൂഡൽഹിയിൽ ചേർന്ന കേന്ദ്ര സർക്കാരിന്റെ നയരൂപീകരണ വേദിയായ നീതി ആയോഗിന്റെ ഭരണസമിതിയോഗത്തിൽ വിവിധ സംസ്ഥാനങ്ങളിൽ നിന്നുള്ള മുഖ്യമന്ത്രിമാർ ഉയർത്തിയ വിമർശനങ്ങൾ ഗൗരവമായ ചർച്ച ആവശ്യപ്പെടുന്നതാണ്. ഇന്ത്യയിലെ മുഴുവൻ സംസ്ഥാനങ്ങളെയും കേന്ദ്രഭരണപ്രദേശങ്ങളെയും നയരൂപവത്ക്കരണത്തിൽ പങ്കാളികളാക്കി സഹകരണാത്മക ഫെഡറലിസത്തിലൂടെ സുസ്ഥിര വികസന ലക്ഷ്യങ്ങൾ നേടിയെടുക്കുകയാണ് നീതി ആയോഗിന്റെ ലക്ഷ്യമായി പറഞ്ഞിരുന്നത്. ഇക്കാര്യത്തിൽ ആസൂത്രണകമ്മീഷൻ വേണ്ടത്ര ഫലപ്രദമല്ലെന്ന കാരണം പറഞ്ഞാണ് നീതി ആയോഗിനെ കൊണ്ടുവന്നത്. സാമ്പത്തിക പുരോഗതിക്ക് ഒരു മെയ്യും മനസ്സുമായി ടീം ഇന്ത്യയായി കൂട്ടായ പ്രവർത്തനം കാഴ്ചവെക്കാനുള്ള ആഹ്വാനത്തോടെയാണ് നാലാം ഭരണ സമിതിയോഗം തുടങ്ങിയത് അതും ഉദ്ദേശിച്ച രീതിയിൽ നടപ്പാക്കപ്പെട്ടിട്ടില്ല. പദ്ധതികൾ പലതും പ്രഖ്യാപിക്കുന്നതിനപ്പുറം നിലവിലെ പ്രശ്നങ്ങൾ പരിഹരിക്കുന്നതിൽ കൃത്യമായ നിലപാടോ നയമോ സർക്കാർ എടുക്കുന്നില്ല. പദ്ധതികളും പരിപാടികളും പ്രയോഗത്തിൽ വരുത്താൻ കൂട്ടായ നീക്കം അനിവാര്യമാണ്.

---

മാതൃഭൂമി ജൂൺ 19, 2018

## ലൈഫ് മിഷന് ജീവശ്വാസം നൽകണം

വീടില്ലാത്തവർക്കെല്ലാം വീട് എന്ന സദുദ്ദേശ്യത്തോടെ സംസ്ഥാന സർക്കാർ ആവിഷ്ക്കരിച്ച ലൈഫ് മിഷൻ പദ്ധതി വല്ലാത്തൊരു പ്രതിസന്ധി നേരിടുകയാണിപ്പോൾ. സ്വന്തമായി ഭൂമിയും വീടുമില്ലാത്തവർക്കുപോലും സ്വയം തൊഴിൽചെയ്തു ജീവിക്കാനും സാമൂഹികക്ഷേമ പദ്ധതികളുടെ പ്രയോജനം നേടാനും വേണ്ടി സുരക്ഷിതവും മാന്യവുമായ അടച്ചുറപ്പുള്ള വീടുകൾ ലഭ്യമാക്കുക എന്നതാണ് ലൈഫ് മിഷന്റെ ലക്ഷ്യം. ഈ വർഷം നിർമ്മിക്കേണ്ട വീടുകളുടെ എണ്ണം കേന്ദ്രസർക്കാർ ഇതുവരെയും നൽകിയിട്ടില്ല. ഇതുമൂലമാണ് ലൈഫ് മിഷന്റെ ലക്ഷ്യം പൂർത്തീകരിക്കാനാവാത്തത്. 2016-17ൽ 42,431 വീടുകൾ കേന്ദ്രം അനുവദിച്ചെങ്കിലും സംസ്ഥാനത്ത് 16,438 പേർക്കു മാത്രമേ സഹായം നൽകാനായിരുന്നുള്ളൂ. ഈ പ്രശ്നം പരിഹരിക്കാനുള്ള വഴി തദ്ദേശസ്ഥാപനങ്ങളിലൂടെ സംസ്ഥാനം തയ്യാറാക്കിയ പട്ടികയിൽനിന്ന് ഗുണഭോക്താക്കളെ കണ്ടെത്തലാണ്. പ്രധാനമന്ത്രി ഭവനപദ്ധതിയിലേതിനു പുറമേ സംസ്ഥാനത്തെ പട്ടികജാതി-വർഗ, ഫിഷറീസ്, ന്യൂനപക്ഷ ക്ഷേമ വകുപ്പുകൾ അനുവദിക്കുന്ന വീടുകളും കുറവു ചെയ്തു മാത്രമേ ഗ്രാമപ്പഞ്ചായത്തുകൾക്ക് ലൈഫ് മിഷനിലെ ഗുണഭോക്താക്കളെ നിശ്ചയിക്കാനാവൂ. കണക്കിലെ അവ്യക്തതയാണ് അവർക്ക് ആശയക്കുഴപ്പമുണ്ടാക്കിയിരിക്കുന്നത്. ഇത്തരം പ്രശ്നങ്ങൾ പരിഹരിച്ചാൽ മാത്രമേ ലൈഫ് മിഷൻ പദ്ധതി യാഥാർത്ഥ വിജയമായിത്തീരൂ.

---

ജന്മഭൂമി ജൂൺ20, 2018

## കർശന നടപടി കോടതിയിൽ നിന്നു തന്നെ വേണം

ജനങ്ങൾക്ക് അവസാന ആശ്വാസമെന്ന നിലയിൽ ധൈര്യമായികൈപിടിക്കാനുള്ള ഒരുകൊമ്പാണ് ജുഡീഷ്യറി. എന്തൊക്കെ പരാതികളും പരിഭവങ്ങളുമുണ്ടെങ്കിലും അന്യം നിന്നുപോകാത്ത ജനുസ്സിൽപ്പെടുന്നു ആ സംവിധാനം. എന്നാൽ അതിന്റെ അടിസ്ഥാന സ്വഭാവംപോലും തകിടം മറിക്കുന്ന തരത്തിലേക്ക് കാര്യങ്ങൾ മാറിമറിയുന്നു എന്നു വരുന്നത് അങ്ങേയറ്റം ഖേദകരവും ഭീതിദവുമാണ്. ഒടുവിലത്തെ ആശ്രയം പോലും അന്യവൽക്കരിക്കപ്പെടുകയോ ഇല്ലാതാക്കപ്പെടുകയോ ആണ്. ചുരുക്കിപ്പറഞ്ഞാൽ കോടതികളുടെ നിലനിൽപ്പിനുപോലും ഭീഷണി ഉയരുന്നതായി വേണം കരുതാൻ. ഹൈക്കോടതിയിൽ നിന്നു കേസുകൾ സംബന്ധിച്ച സുപ്രധാന രേഖകളടങ്ങിയ ഫയലുകൾ കാണാതായ സംഭവം ഈ പശ്ചാത്തലത്തിൽ നോക്കിക്കാണണം. സമൂഹത്തിലെ ഒട്ടെല്ലാമേഖലകളെയും ബാധിച്ചിരിക്കുന്ന രോഗം ജുഡീഷ്യറിയുടെമേലും കയറിപ്പറ്റിയോ എന്ന ആശങ്കയ്ക്ക് അടിസ്ഥാനമുണ്ടെന്നുവേണം അനുമാനിക്കാൻ. സമൂഹത്തിന് താങ്ങും തണലുമാവേണ്ട സ്ഥാപനങ്ങൾ ഒന്നടങ്കം അധഃപ്പതനത്തിലേക്കു നീങ്ങുമ്പോൾ പരിഹാരമെന്ത് എന്നാണ് ചിന്തിക്കേണ്ടത്. ഉന്നത ന്യായാലയത്തിനു മാത്രമെ ഈ പ്രതിസന്ധിയിൽ നിന്ന് പുറത്തുകടക്കാനുള്ള സംവിധാനങ്ങൾ ഒരുക്കാനാവൂ. കുറ്റമറ്റ രീതിയിൽ അവ നടപ്പാക്കിയില്ലെങ്കിൽ സമൂഹം അരാജകത്വത്തിലേക്കു നീങ്ങും. രാഷ്ട്രീയ നീക്കങ്ങൾക്കൊപ്പം നിലകൊള്ളേണ്ടതാണ് കോടതിയും എന്നു കരുതുന്നവർക്ക് ശക്തികൂട്ടാൻ ഇത്തരം അവസരങ്ങൾ ധാരാളമാണെന്നതും അതിനൊപ്പം ഓർക്കണം.

## ഫോർവേഡ് മെസ്സേജുകൾ തിരിച്ചറിയാൻ പുത്തൻ ഫീച്ചറുമായി വാട്സ്ആപ്പ്




ഇന്ത്യയിൽ ഏറ്റവും വലിയ മെസ്സേജിങ് ആപ്പാണ് വാട്സ് ആപ്പ്. വ്യാജന്മാരെ കൊണ്ട് പലപ്പോഴും നിറയുന്ന ചാറ്റ് ഇൻബോക്സുകളെ കൊണ്ട് ഉപയോക്താക്കൾ വലഞ്ഞിട്ടുണ്ട്. എന്നാൽ വാട്സ് ആപ് തന്നെ ഇതിനൊരു പ്രതിവിധി കണ്ടു പിടിച്ചിരിക്കുകയാണ്.

നിരവധി ഗ്രൂപ്പുകളിൽ അംഗമായവർക്ക് ഒരേ മെസേജ് തന്നെ ഒന്നിൽ കൂടുതൽ തവണ ഫോർവേർഡായി ലഭിക്കുന്നത് പതിവാണ്. ഇത്തരത്തിൽ ഫോർവേർഡ് ചെയ്യുന്ന സന്ദേശങ്ങളെ പെട്ടെന്ന് കണ്ടെത്താൻ സഹായിക്കുന്ന ഫീച്ചറാണിത്. സുഹൃത്തുക്കൾ അയക്കുന്ന മെസേജുകൾ മറ്റു ഗ്രൂപ്പുകളിൽ നിന്നു ഫോർവേർഡ് ചെയ്തതാണോ എന്ന് കണ്ടെത്താൻ ഈ ഫീച്ചർ വഴി സാധിക്കും. വാട്സാപ്പിന്റെ 2.18.179 എന്ന ബീറ്റാ പതിപ്പിലാണ് പുതിയ ഫീച്ചർ ഉൾപ്പെടുത്തിയിരിക്കുന്നത്.

ഫോർവേർഡ് ചെയ്തു വരുന്ന മെസേജുകൾക്കെല്ലാം പ്രത്യേകം ലേബൽ കാണും. സ്പാം, വ്യാജ സന്ദേശങ്ങളെ നിയന്ത്രിക്കാൻ ഫോർവേർഡ് മെസേജ് ഫീച്ചറിന് സാധിക്കുമെന്നാണ് കരുതുന്നത്.

## പ്ലാസ്റ്റിക് മലിനീകരണത്തിൽ നിന്നും പെട്രോളിയം ഉത്പന്നങ്ങൾ നിർമ്മിക്കുവാൻ പെപ്സികോ പ്ലാൻറ്




പ്ലാസ്റ്റിക് മാലിന്യത്തെക്കുറിച്ചുള്ള വർദ്ധിച്ചുവരുന്ന ആശങ്കകൾ എഫ്എംസിജി കമ്പനികൾ തങ്ങളുടെ പാക്കേജിംഗ് പരിഹാരങ്ങളെ പുനർവിചിന്തനം ചെയ്യാൻ നിർബന്ധിതമാക്കിയിട്ടുണ്ട്. പെപ്സികോ, ലേയ്, കുർകുർ സ്നാക്ക്സ് ഉത്പന്നങ്ങളുടെ ആദ്യ 100% കമ്പോസ്റ്റബിൾ, പ്ലാൻറ് അടിസ്ഥാനമാക്കിയുള്ള പാക്കേജിംഗ്, അവതരിപ്പിക്കുമെന്ന് പെപ്സികോ ഇൻഡ്യയിലെ പ്രസിഡന്റ് അഹമ്മദ് എസ്ഷിഖ് പറഞ്ഞു. ഭക്ഷണത്തിനും പാനീയ നിർമ്മാണ വ്യവസായത്തിനുമുള്ള ഉത്തരവാദിത്തം എന്ന നിലയിൽ 2025ൽ ലക്ഷ്യം കൈവരിക്കാനാണ് എല്ലാ പാക്കേജിംഗുകളും പുനരുൽപ്പാദിപ്പിക്കാനും രൂപകൽപ്പന ചെയ്യാനും കമ്പനി പരിശ്രമിക്കുന്നത്. പെപ്സികോ വികസിപ്പിച്ചെടുത്ത പുതിയ സുസ്ഥിര പാക്കേജിംഗ് സൊല്യൂഷൻ ചെയ്ത ആദ്യത്തെ രാജ്യങ്ങളിലൊന്നാണ് ഇന്ത്യ.

## സ്മാർട്ഫോൺ പ്രേമികൾക്ക് ഒരു സന്തോഷവാർത്ത



ക്യാമറയിൽ ആർട്ടിഫിഷ്യൽ ഇൻറലിജൻസ് കരുത്തുമായി റെഡ് മീ വൈ 2 പുറത്തിറങ്ങി. ചൈനയിലിറക്കിയ എസ് 2 വിന്റെ ഇന്ത്യൻ വകഭേദമാണ് വൈ 2. ആർട്ടിഫിഷ്യൽ ഇൻറലിജൻസ് കരുത്തേകുന്ന 16 മെഗാപിക്സലിന്റെ മുൻ ക്യാമറയാണ് ഫോണിന്റെ പ്രധാന സവിശേഷത. 12, 5 മെഗാപിക്സലുകളുടെ ഇരട്ട പിൻകാമറകളാണ് ഉള്ളത്.

രണ്ട് വേരിയൻറുകളിലാവും ഷവോമിയുടെ പുതിയ ഫോൺ വിപണിയിലെത്തുക. 3 ജി.ബി റാമും 32 ജി.ബി സ്റ്റോറേജുമുള്ള വേരിയന്റിന് 9,999 രൂപയും 4 ജി.ബി റാമും 64 ജി.ബി സ്റ്റോറേജുമുള്ള വേരിയന്റിന് 12,999 രൂപയുമായിരിക്കും വില. ഡാർക്ക് ഗ്രേ, ഗോൾഡ്, റോസ് എന്നീ നിറങ്ങളിൽ ഫോൺ വിപണിയിലെത്തും. ആമസോൺ ഇന്ത്യ, എം.ഐ.കോം, എം.ഐ സ്റ്റോറുകൾ എന്നിവ വഴി ഫോൺ വിൽപ്പനക്കെത്തും.

എം.ഐ.യു.ഐ 9.5 അടിസ്ഥാനമാക്കിയുള്ള ആൻഡ്രോയിഡ് 8.1 ഒറിയോയാണ് വൈ 2വിന്റെ ഓപ്പറേറ്റിങ് സിസ്റ്റം. 5.99 ഇഞ്ച് എച്ച്.ഡി പ്ലസ് (720x1440 പിക്സൽ) ഡിസ്പ്ലേയിൽ 269 പി.പി.ഐ യാണ് പിക്സൽ ഡെൻസിറ്റി. 2 ജിഗാഹെഡ്സിന്റെ സ്നാപ്ഡ്രാഗൺ 625 Soc പ്രൊസസറാണ് കരുത്ത് പകരുന്നത്. ആർട്ടിഫിഷ്യൽ ഇൻറലിജൻസ് അടിസ്ഥാനമാക്കിയുള്ള ബ്യൂട്ടി 4.0, ഫേസ് അൺലോക്ക് എന്നി സംവിധാനങ്ങളും ഫോണിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. 3080 എം.എ.എച്ചാണ് ബാറ്ററി.

## ഒഗ്ൾവി ക്ക് പുതിയ ലോഗോ




പ്രമുഖ അഡ്വർടൈസിംഗ് ഏജൻസിയായ ഒഗ്ൾവി മുഖം മിനുക്കി പുതിയ ലോഗോ പ്രകാശനം ചെയ്തു. കമ്പനിയുടെ പ്രവർത്തന ശൈലിയിലും ഘടനയിലും കാര്യമായ മാറ്റങ്ങൾ വരുത്തിയിരിക്കുകയാണത്രേ.

'ഞങ്ങളുടെ ബ്രാൻഡിനുവേണ്ടിയുള്ള 18 മാസത്തെ പ്രയത്നവും ഏജൻസി ചരിത്രത്തിലെ ഏറ്റവും വലിയ പരിവർത്തനവും ആണ് ഇപ്പോൾ ലോഗോ മാറ്റത്തിലൂടെ ഞങ്ങൾക്ക് ലഭിച്ചിരിക്കുന്നത്', 'തങ്ങളുടെ ക്ലയന്റുകളുടെ മാറിക്കൊണ്ടിരിക്കുന്ന ആവശ്യങ്ങൾ നിറവേറ്റുന്നതിനായി, കമ്പനിയെ പുനർനിർമ്മിക്കുന്നതിനും വ്യവസായത്തിന് ഒരു പുതിയ മോഡൽ ഉണ്ടാക്കുന്നതിനും ഞങ്ങൾ നടപടിയെടുക്കുന്നു ഒഗ്ൾവി ഗ്രൂപ്പിലെ ചീഫ് എക്സിക്യുട്ടീവ് ജോൺ സെഫേർട്ട് പറഞ്ഞു.

## അമിത് ശങ്കർ പബ്ലിസിസ് ഇന്ത്യ ദേശീയ ഡയറക്ടർ



അമിത് ശങ്കറിനെ നാഷണൽ ക്രിയേറ്റീവ് ഡയറക്ടർ ആയി നിയമിച്ചുകൊണ്ട് പബ്ലിസിസ് ഇന്ത്യ ദില്ലിയിൽ അതിന്റെ നേതൃത്വ ടീമിനെ ഉയർത്തി.

അമിത് ശങ്കർ പബ്ലിസിസ് ഇന്ത്യയിൽ വരുന്നതിന് മുൻപ് ജെ. വാൾട്ടർ തോംപ്സൺ-Gurgon നിൽ വൈസ് പ്രസിഡന്റും ഇസിഡി അംഗവുമായിരുന്നു. അദ്ദേഹം മാഗി, നെസ്ലെ, സെറ, സ്പൈസ് ജെറ്റ്, റാൽകോ ടയർ തുടങ്ങിയ ബ്രാൻഡുകൾക്കായി മികച്ച പ്രകടനം കാഴ്ച വച്ചിരുന്നു.

## ഗെയിമിംഗ് വർക്ക്ഷോപ്പിനുള്ള പുതിയ പോർട്ടലുമായി Facebook



ഫേസ്ബുക്കിൽ സോഷ്യൽ നെറ്റ്‌വർക്കിങ് പോർട്ടലുകളെ ആകർഷിക്കാൻ ഫേസ്ബുക്ക് പ്രീ-റിക്കോർഡ് ഗെയിമിംഗ് വീഡിയോകൾ പോസ്റ്റു ചെയ്യുന്നതിന് കമ്പനി ഗെയിമറുകൾക്കായി ഒരു പുതിയ ഗെയിമിംഗ് ക്രിയേറ്റർ പേജ് അവതരിപ്പിക്കുന്നു. പുതിയ പോർട്ടൽ fb.gg ൽ ലഭ്യമാകും, അവിടെ ഉപയോക്താക്കൾക്ക് അവർ അന്വേഷിക്കുന്ന വീഡിയോകൾ കണ്ടെത്താനാകും.

## ശ്രീനഗറിൽ REDFM പുതിയ റേഡിയോ സ്റ്റേഷൻ ആരംഭിച്ചു




93.5 RED FM ശ്രീനഗറിൽ പുതിയ റേഡിയോ സ്റ്റേഷൻ ആരംഭിച്ചു. വടക്കൻ സംസ്ഥാനങ്ങളിൽ നെറ്റ്‌വർക്ക് അതിന്റെ സാന്നിധ്യം ശക്തിപ്പെടുത്തുന്നതിനാണ് മൂന്നാം ഘട്ടത്തിന്റെ ചുവടുപിടിച്ചുകൊണ്ട് RED FM ന്റെ പുതിയ സ്റ്റേഷൻ ആരംഭിച്ചത്. സ്റ്റേഷനിൽ സി.എച്ച്.ആർ (സമകാലിക ഹിറ്റ് റേഡിയോ) നഗരത്തിനായുള്ള ഹിന്ദി സൂപ്പർഹിറ്റ് സംഗീതം പ്ലേ ചെയ്യും.

## Yahoo മെസഞ്ചർ സേവനം നിർത്തുന്നു




യാഹൂ തങ്ങളുടെ ഉൽപന്നത്തിന്റെ സേവനം മെച്ചപ്പെടുത്താനായി പുതിയ ബ്രാൻഡായ Yahoo Squirrel അവതരിപ്പിക്കുന്നു. യാഹൂ മെസഞ്ചറിലെ സേവനം ജൂലൈ 17 ഓടെ കമ്പനി അവസാനിപ്പിക്കും. പകരം, Yahoo Squirrel എന്ന ഒരു കമ്മീഷൻ ആപ്ലിക്കേഷൻ ഉപയോഗിച്ച് ഡാറ്റ റീഡയറക്റ്റ് ചെയ്യുന്നു. യാഹൂ മെസഞ്ചറിലെ ഡേറ്റ ജൂലൈ വരെ ഉപഭോക്താക്കൾക്കു ഡൗൺലോഡ് ചെയ്യാം.

## ടൂൺസ് മീഡിയ ഗ്രൂപ്പും യെല്ലോ എന്റർടെയിൻമെന്റും കൈകോർക്കും




കേരളത്തിൽനിന്നുള്ള ടൂൺസ് മീഡിയ ഗ്രൂപ്പും ഓസ്ട്രേലിയൻ സ്ഥാപനമായ യെല്ലോ എന്റർടെയിൻമെന്റും പരസ്പര സഹകരണത്തിന്. പ്രീ സ്കൂൾ വിദ്യാർഥികൾക്കായി യെല്ലോ എന്റർടെയിൻമെന്റ് നിർമ്മിക്കുന്ന ആനിമേറ്റഡ് പരമ്പരയുടെ നിർമ്മാണം, ആഗോളതലത്തിലുള്ള വിതരണം എന്നിവയാണ് ടൂൺസ് മീഡിയ ചെയ്യുക.

ഇരുപത്തിയാറ് വർഷം മുമ്പ് കുട്ടികൾക്കുവേണ്ടിയുള്ള ബ്രാൻഡ് എന്ന ആശയത്തിൽ വിഗ്ഗിൾസ് എന്റർടെയിൻമെന്റ് കമ്പനി സ്ഥാപിച്ച ഗ്രെഗ്പേജിന്റെ ഉടമസ്ഥതയിലുള്ളതാണ് യെല്ലോ എന്റർടെയിൻമെന്റ്. കുട്ടികൾക്കായി ആനിമേറ്റഡ് പരമ്പരകളിലൂടെ രാജ്യത്തെ മുൻനിര ആനിമേഷൻ സ്റ്റുഡിയോകളിലൊന്നായി മാറിയ സ്ഥാപനമാണ് ടൂൺസ്.

## ജാവ ആൻഡ്രോയിഡ് ഇന്റേൺഷിപ്പ് ട്രെയിനിങ് പ്രോഗ്രാമിന് അപേക്ഷ ക്ഷണിച്ചു




മൊബൈൽ ആൻഡ് വെബ് ആപ്ലിക്കേഷൻ രംഗത്തെ തൊഴിലവസരങ്ങൾ പ്രയോജനപ്പെടുത്താൻ ഉദ്യോഗാർത്ഥികളെ പ്രാപ്തരാക്കുന്ന തൊഴിലധിഷ്ഠിത ജാവ ആൻഡ്രോയിഡ് ഇന്റേൺഷിപ്പ് ട്രെയിനിങ് പ്രോഗ്രാമിന് സംസ്ഥാന സർക്കാർ പൊതുമേഖല സ്ഥാപനമായ കെൽട്രോണിന്റെ വിവിധ നോളജ് സെന്ററുകളിൽ അപേക്ഷ ക്ഷണിച്ചു.

ബിഇ/ബിടെക്ക്, ഡിഗ്രി, എംസിഎ ഉദ്യോഗാർത്ഥികൾക്ക് അപേക്ഷിക്കാം. കൂടുതൽ വിവരങ്ങൾക്കും അപേക്ഷ ഫോമിനുമായി ബന്ധപ്പെടുക. വിലാസം: കെൽട്രോൺ നോളേജ് സെന്റർ, കണ്ണൂർ (തളിപ്പറമ്പ്), മലപ്പുറം, എറണാകുളം (കതൃക്കടവ്). ഫോൺ: 8943569054.

## സർക്കാർ പരസ്യങ്ങളുടെ സ്വാധീനം പഠിക്കാൻ മന്ത്രാലയം

സർക്കാർ പരസ്യങ്ങൾ ജനങ്ങളുടെമേൽ എത്രമാത്രം സ്വാധീനിക്കുന്നു എന്ന് മനസ്സിലാക്കാൻ ഒരു സ്വതന്ത്ര പഠനം നടത്താൻ ഇൻഫർമേഷൻ ആൻഡ് ബ്രോഡ്കാസ്റ്റിംഗ് മന്ത്രാലയം ലക്ഷ്യമിടുന്നു. രാജ്യത്തെ ധനത്തിന്റെ നീതിപൂർവ്വമായ വിനിയോഗം ഉറപ്പാക്കുവാനുള്ള ഒരു തന്ത്രത്തെ ലക്ഷ്യമാക്കിയുള്ളതാണ് ഈ നീക്കം. 2019 ലെ ലോക്സഭാ തിരഞ്ഞെടുപ്പിന് മുന്നോടിയായി, കേന്ദ്രഗവൺമെന്റിന്റെ കഴിഞ്ഞ നാലു വർഷത്തെ പ്രവർത്തനങ്ങളെ ഏറ്റവും മികച്ച രീതിയിൽ ജനങ്ങളിലെത്തിക്കുവാൻ പര്യാപ്തമായ മാധ്യമങ്ങളെ കണ്ടെത്തുക എന്നതും ഇതിലൂടെ ലക്ഷ്യമിടുന്നു. വിവിധ മന്ത്രാലയങ്ങൾ, വകുപ്പുകൾ, പൊതുമേഖലാ സ്ഥാപനങ്ങൾ, സർക്കാരിന്റെ ധനസഹായത്തോടെ പ്രവർത്തിക്കുന്ന സ്വയംഭരണ സംഘടനകൾ തുടങ്ങിയവയ്ക്കു വേണ്ടി പരസ്യം നൽകുന്നത് കേന്ദ്ര ഗവൺമെന്റിന്റെ നോഡൽ ഏജൻസിയായ ഡയറക്ടറേറ്റ് ഓഫ് അഡ്വർടൈസിംഗ് ആൻഡ് വിഷ്വൽ പബ്ലിസിറ്റി (DAVP) മുഖേനയാണ് .

## ഇടിമിന്നൽ മുൻകൂട്ടി അറിയാൻ പുതിയ ആപ്പ്



ഇടിമിന്നൽ മുൻകൂട്ടി അറിയാൻ ഇതാ പുതിയ ആപ്പ്. കർണാടക ഡിസാസ്റ്റർ മോണിറ്ററിംഗ് കമ്മിറ്റിയാണ് ഇടിമിന്നലിനെ മുൻകൂട്ടി അറിയാൻ പുതിയ ആപ്പുമായി എത്തിയിരിക്കുന്നത്. മിന്നലേറ്റുള്ള മരണങ്ങൾ വർദ്ധിച്ച് വരുന്ന സാഹചര്യം കണക്കിലെടുത്ത് ഡിഡിലു എന്ന പേരിൽ ആപ്പ് പുറത്തിറക്കിയിരിക്കുന്നത്. ഇടിമിന്നൽ ഉണ്ടാകുന്നതിന്റെ 45മിനിറ്റ് മുൻപായി മുന്നറിയിപ്പ് നൽകാൻ ആപ്പിന് കഴിയും. മിന്നലിന്റെ തീവ്രതയുടെ അടിസ്ഥാനത്തിൽ നാല് നിറത്തിലുള്ള സന്ദേശമാണ് ഫോണിൽ എത്തുക. ഒരു കിലോമീറ്റർ ചുറ്റളവിൽ വരുന്ന മിന്നലിന് ചുവപ്പ് നിറവും അഞ്ച് കിലോമീറ്റർ പരിധിയിൽ ഓറഞ്ച് നിറവും 15കിലോമീറ്റർ പരിധിയിൽ മഞ്ഞ നിറവും അപകടമില്ലാത്ത സാഹചര്യത്തിൽ പച്ചനിറവുമാണ് തെളിയുക.

## യൂബർ ഇന്ത്യയുടെ തലപ്പത്ത് മലയാളി



ഓൺലൈൻ ടാക്സി സേവനദാതാക്കളായ യൂബർ ടെക്നോളജീസിന്റെ ഇന്ത്യ-ദക്ഷിണേഷ്യ വിഭാഗം പ്രസിഡന്റായി മലയാളിയായ പ്രദീപ് പരമേശ്വരൻ നിയമിതനായി.

2017 ജനുവരിയിലാണ് പ്രദീപ് യൂബറിലെത്തിയത്. ഇന്ത്യയിൽ ആദ്യമായി ടാക്സി സേവനത്തിന് ഇൻഷുറൻസ് പരിരക്ഷാ പദ്ധതി അവതരിപ്പിച്ചത് അദ്ദേഹമാണ്. നേരത്തെ, ഹിന്ദുസ്ഥാൻ ലീവർ, മെക്കൻസി ആൻഡ് കമ്പനി, ഡെൻ നെറ്റ്‌വർക്സ് എന്നിവയിൽ പ്രവർത്തിച്ചിട്ടുണ്ട്. മലിനീകരണം കുറഞ്ഞ, ട്രാഫിക് കുറഞ്ഞ, പാർക്കിങ്ങിന് അധികം സ്ഥലം ആവശ്യമില്ലാത്ത ഒരു ഭാവി, വരും തലമുറയ്ക്ക് സമ്മാനിക്കുകയാണ് യൂബറിലൂടെ താൻ ലക്ഷ്യമിടുന്നതെന്ന് അദ്ദേഹം പറഞ്ഞു.

## പരസ്യനയങ്ങൾ പുതുക്കി ഫേസ്ബുക്ക്

18 വയസ്സിന് താഴെയുള്ള ഉപഭോക്താക്കൾക്ക് ആയുധഭാഗങ്ങളുടെയും മറ്റും പരസ്യങ്ങൾ നിരോധിച്ച്ഫേസ്ബുക്. പുതിയ ചുവടന്ന നിലയിലാണ് കൈത്തോക്കുറകൾ, ബെൽറ്റുകൾ, മൗണ്ട് ചെയ്ത ഫ്ളാഷ്ലൈറ്റുകൾ ഉൾപ്പെടെയുള്ള വസ്തുക്കളുടെ കാര്യത്തിലും പ്രായപരിധി കർശനമാക്കിയത്. മാഗസിനുകൾക്ക് സമാനമായി, ആയുധങ്ങളുടെയും അവയുടെ രൂപാന്തരപ്പെടുത്തിയ പതിപ്പുകളുടെയും പരസ്യങ്ങൾക്കും ഫേസ്ബുക്കിന്റെ നിരോധം നിലവിലുണ്ട്. ഏതൊക്ക തരം പരസ്യങ്ങൾ നിരോധിച്ചിട്ടുണ്ടെന്നും ഏതൊക്കെ അനുവദനീയമാണെന്നും ചിത്രം സഹിതമുള്ള ഉദാഹരണങ്ങൾ ഉൾപ്പെടുത്തിയാണ് പുതിയ പരസ്യനയം വെബ് പേജിൽ പ്രസിദ്ധീകരിച്ചത്.

## ലിങ്ക്ഡ്ഇൻ പരസ്യ യൂണിറ്റ് അവതരിപ്പിക്കുന്നു

അടുത്തിടെ പുറത്തിറക്കിയ ഒരു അറിയിപ്പിൽ ലിങ്ക്ഡ്ഇൻ 'കരോസൽ ആഡ്സ്' (Carousel Ads)എന്ന പേരിൽ പുതിയ ആഡ് യൂണിറ്റ് അവതരിപ്പിക്കുന്നു. വിപണനക്കാർ തങ്ങളുടെ B2B മാർക്കറ്റിംഗ് പരിശ്രമങ്ങളെ മാനേജ് ചെയ്യാനും അവരുടെ പ്രേക്ഷകരുമായി കൂടുതൽ ഇടപെടൽ സൃഷ്ടിക്കാനും തന്മൂലം അവർക്ക് കൂടുതൽ വിഷയങ്ങൾ പങ്കിടാനും അവരുടെ പ്രേക്ഷകരുമായി ഇടപെടാനും ഇതു മൂലം സാധിക്കുന്നു.

## ദേശീയ ഡിജിറ്റൽ ലൈബ്രറി

ഇരുന്നൂറിലധികം ഭാഷകളിൽ പതിനായിരക്കണക്കിന് അക്കാദമിക ലേഖനങ്ങളുമായി ദേശീയ ഡിജിറ്റൽ ലൈബ്രറി. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നുള്ള പതിനായിരക്കണക്കിന് അക്കാദമിക ലേഖനങ്ങളും വിവരങ്ങളും പ്രദാനം ചെയ്യുന്ന ഡിജിറ്റൽ ലൈബ്രറിയ്ക്ക് കേന്ദ്ര മാനവ വികസന മന്ത്രാലയം തുടക്കം കുറിച്ചു. കേന്ദ്ര മാനവ വികസന വകുപ്പ് മന്ത്രി പ്രകാശ് ജാവേദ്കറാണ് ഡിജിറ്റൽ ലൈബ്രറി പുറത്തിറക്കിയത്. നിലവിൽ പുസ്തകങ്ങൾ, ഓഡിയോ ബുക്ക് സ്, ചിത്രങ്ങൾ, ഉൾപ്പടെ 1.7 കോടിയോളം ഇനങ്ങളാണ് ഡിജിറ്റൽ ലൈബ്രറിയിലുള്ളത്. 170 ൽ അധികം സ്ഥാപനങ്ങളിൽ നിന്നുള്ള 200 ൽ അധികം ഭാഷകളിലുള്ളവയാണവ.

മാനവ വികസന മന്ത്രാലയത്തിന്റെ നിർദ്ദേശപ്രകാരം ഖരഗ്പൂർ ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജിയാണ് ഡിജിറ്റൽ ലൈബ്രറി തയ്യാറാക്കിയത്. നിലവിൽ 30 ലക്ഷത്തിലധികം ഉപയോക്താക്കൾ ഡിജിറ്റൽ ലൈബ്രറിയ്ക്കുണ്ട്.

# ആമസോൺ മേധാവി ജെഫ് ബെസോസ് ലോകധനികരിൽ വീണ്ടും ഒന്നാം സ്ഥാനത്ത്



ആമസോൺ സ്ഥാപക ചെയർമാനും സിഇഒയുമായ ജെഫ് ബെസോസ് ലോകത്തിലെ ഏറ്റവും വലിയ സമ്പന്നൻ. ജൂൺ മാസത്തിനു ശേഷം സമ്പാദ്യത്തിൽ 500കോടി ഡോളറിന്റെ വർദ്ധനവ് നേടാനായതാണ് ബെസോസിനെ സമ്പന്നരിൽ ഒന്നാമതെത്തിച്ചത്.

ഫോബ്സ് മാസിക പുറത്തുവിട്ട ലോകശതകോടീശ്വരന്മാരുടെ പട്ടികയിലാണ് ബെസോസ് ഒന്നാം സ്ഥാനം നേടിയത്. 14,190കോടി ഡോളറാണ് ബെസോസിന്റെ സമ്പാദ്യം. 9,290 കോടി ഡോളറിന്റെ സമ്പാദ്യവുമായി ബെസോസിന് പിന്നിലായി രണ്ടാമതായാണ് ബിൽ ഗേറ്റ്സിന്റെ സ്ഥാനം. ലോകത്തിലെ മികച്ച നിക്ഷേപകരിൽ ഒരാളായ വാരൻ ബഫറ്റ് 8,220 കോടി ഡോളർ സമ്പാദ്യവുമായി ഫോബ്സ് പട്ടികയിൽ മൂന്നാം സ്ഥാനത്താണ്.

# സി – ലക്സ്: ലെയ്കയുടെ പുതിയ ക്യാമറ



ലെയ്കയുടെ പുതിയ ക്യാമറ സി-ലക്സ് വിപണിയിൽ. ജൂലായ് പകുതിയോടെ ക്യാമറ വിൽപനയ്ക്കെത്തുമെന്നാണ് റിപ്പോർട്ട്. അനുബന്ധ ഉപകരണങ്ങൾക്കൊപ്പം 1,050 ഡോളറാണ് ക്യാമറയ്ക്ക് വില വരുന്നത്. ഇത് ഇന്ത്യയിൽ ഏകദേശം 71,300 രൂപയോളം വരും. ലൈറ്റ് ഗോൾഡ്, മിഡ്നൈറ്റ് ബ്ലൂ എന്നിങ്ങനെ രണ്ട് നിറങ്ങളിലായാണ് ക്യാമറ പുറത്തിറങ്ങുന്നത്.

സി-ലക്സ് ക്യാമറയിൽ 20 മെഗാപിക്സൽ റസലൂഷനിലുള്ള ഒരു ഇഞ്ച് സിമോസ് (CMOS) സെൻസറാണ് ഉൾപ്പെടുത്തിയിരിക്കുന്നത്. ഈ ക്യാമറയിൽ സെക്കന്റിൽ 30 ഫ്രെയിംസ് വേഗതയിൽ 4കെ റസലൂഷൻ വീഡിയോകൾ പകർത്താൻ സാധിക്കും. എന്നാൽ, 1080 പിക്സൽ റസലൂഷനിലുള്ള വീഡിയോകൾക്ക് സെക്കന്റിൽ 60 ഫ്രെയിംസ് വരെ വേഗതയിലുള്ള ദൃശ്യങ്ങൾ പകർത്താനാവും. 8.8132 എംഎം എഎസ്പിഎച്ച് ഫിക്സഡ് ലെൻസാണ് ക്യാമറയിലുള്ളത്. എഫ് 2.3 മുതൽ 6.4 വരെ അപ്പേർച്ചർ ലഭിക്കും.

# 191 പരസ്യങ്ങൾക്കെതിരെ ASCI നടപടികൾ സ്വീകരിക്കുന്നു




ASCI (Advertising Standard Council of India) ക്ക് ലഭിച്ച പരാതികളിൽ 191 പരസ്യങ്ങളിൽ 114 എണ്ണം ആരോഗ്യ മേഖലയിൽ നിന്നാണ്. വിദ്യാഭ്യാസമേഖലയിൽ നിന്നു 24 പരസ്യങ്ങളും ഭക്ഷണ പാനീയ വിഭാഗത്തിൽ നിന്നും 35 ഉം പേഴ്സണൽ കെയർ വിഭാഗത്തിൽ ഏഴും ബാക്കി മറ്റും വിഭാഗങ്ങളിൽ നിന്നുമാണ്. ഈ പരസ്യങ്ങളെല്ലാം എഎസ്സിഐയുടെ നിരീക്ഷണത്തിലാണ്.

ഉള്ളതിലധികം ഗുണമേന്മകളും തെറ്റായ കണക്കുകളും ഊതിപ്പെരുപ്പിച്ച് അവതരിപ്പിക്കുന്നു എന്നുള്ള പരാതികളാണ് ഉപഭോക്താക്കളുടെയും എതിർ കക്ഷികളുടെയും ഭാഗത്തുനിന്നും ഉണ്ടായിട്ടുള്ളത്. ഉപഭോക്താക്കളുടെ അറിവില്ലായ്മയെ ചൂഷണം ചെയ്യുക, ആശയക്കുഴപ്പം സൃഷ്ടിക്കുക എന്നീ കാരണങ്ങളാണ് ചൂണ്ടിക്കാണിക്കപ്പെടുന്നത്. സൂക്ഷ്മ നിരീക്ഷണത്തിനുശേഷം പരാതികളിൽ കഴമ്പുണ്ടെന്നുകണ്ടെത്തിയാൽ കർശനമായ നടപടികൾ സ്വീകരിക്കുമെന്ന് ASCI യുടെ പരാതി പരിഹാര വിഭാഗമായ Consumer Complaint Council (CCC) അറിയിച്ചു.

# എംആർസിഎസ് പോസ്റ്റ് ഗ്രാജുവേറ്റ് ഡിപ്ലോമ കോഴ്സിനുള്ള പ്രാരംഭപരീക്ഷാ പരിശീലനം കോഴിക്കോട്ട്

വിഖ്യാതമായ റോയൽ കോളേജ് ഓഫ് സർജൻസ് ഓഫ് എഡിൻബറോ നടത്തുന്ന എംആർസിഎസ് പോസ്റ്റ് ഗ്രാജുവേറ്റ് ഡിപ്ലോമ കോഴ്സിനുള്ള പ്രാരംഭപരീക്ഷാ പരിശീലനം കോഴിക്കോട് ആസ്റ്റർ മിംസിൽ സംഘടിപ്പിക്കുന്നു.

എഡിൻബറോ എംആർസിഎസ് പരിശീലനസൗകര്യം ലഭ്യമായ കേരളത്തിലെ ഏക കേന്ദ്രമാണ് ആസ്റ്റർ മിംസ്.

എഡിൻബറോ എംആർസിഎസ് പ്രവേശനത്തിനായുള്ള ഒബ്ജക്റ്റീവ് സ്ട്രക്ചേർഡ് ക്ലിനിക്കൽ എക്സാമിനേഷനുള്ള പരിശീലനം ഓഗസ്റ്റ് 11-12 തീയതികളിലായാണ് നടക്കുക. ചർച്ചകളും അവതരണങ്ങളും പ്രാക്ടിക്കൽ സെഷനുകളും എംആർസിഎസ് ട്യൂട്ടർമാരുടെ ക്ലാസുകളും പ്രാരംഭപരീക്ഷയ്ക്ക് മുന്നോടിയായുള്ള കോഴ്സിനൊപ്പമുണ്ടാകും.

എംആർസിഎസ് പരിശീലകനും ആസ്റ്റർ മിംസിലെ പ്ലാസ്റ്റിക് സർജറി വിഭാഗം തലവനും സീനിയർ കൺസൾട്ടന്റുമായ ഡോ. കൃഷ്ണകുമാറാണ് പരിശീലനപരിപാടിയുടെ കൺവീനർ. എഡിൻബറോ റോയൽ കോളേജ് ഓഫ് സർജൻസിന്റെ എംആർസിഎസ് പ്രാരംഭപരീക്ഷാ പരിശീലനത്തിനുള്ള സെന്ററായി തെരഞ്ഞെടുക്കപ്പെട്ടത് ആസ്റ്റർ മിംസ് പുലർത്തുന്ന മികച്ച നിലവാരത്തിനുള്ള അന്താരാഷ്ട്രതലത്തിലുള്ള അംഗീകാരമായി കരുതുന്നുവെന്ന് ആസ്റ്റർ മിംസ് സിഇഒ ഡോ. സാന്റി സജൻ പറഞ്ഞു.

എഡിൻബറോ എംആർസിഎസ് ഒബ്ജക്റ്റീവ് സ്ട്രക്ചേർഡ് ക്ലിനിക്കൽ എക്സാമിനേഷൻ പരിശീലനത്തെക്കുറിച്ച് കൂടുതൽ വിവരങ്ങൾക്ക് 9847020062 എന്ന നമ്പരിൽ ബന്ധപ്പെടുക.



# കരിയർ തീരുമാനങ്ങൾ ... തയ്യാറെടുപ്പുകൾ

ജീവിതമാകുന്ന യാത്രയിൽ നാം അറിഞ്ഞിരിക്കേണ്ട ഏറ്റവും അടിസ്ഥാനപരമായ ആശയം മനസ്സു ശരീരത്തെ ഭരിക്കുന്നുവെന്നതാണ്."– ഫ്രാൻസ് അലക്സാണ്ടർ

## മാധ്യമപഠനം

നമ്മുടെ മനസ്സ് ശരീരത്തെ ഭരിക്കുന്നു എന്നു പറഞ്ഞാൽ മനസ്സിന്റെ നിർദ്ദേശമനുസരിച്ച് ശരീരം പ്രവർത്തിക്കുന്നു എന്നാണ്. മനസ്സ് അകമേ പ്രവർത്തിക്കുന്നതു കൊണ്ടാണ് പുറമെ കാണുന്ന ശരീരത്തിന് അതിന്റെ പ്രവർത്തനങ്ങളെ നിയന്ത്രിക്കാൻ കഴിയുന്നത്. നമുക്ക് മനസ്സിലേക്ക് എന്തു ലഭിക്കുന്നുവോ, അതനുസരിച്ചാണ് നാം ചിന്തിക്കുകയും വിശ്വസിക്കുകയും പ്രവർത്തിക്കുകയും വളരുകയും ചെയ്യുന്നത്. നമ്മുടെ മാനസികവും ശാരീരികവുമായ വളർച്ച നമ്മുടെ വ്യക്തിത്വത്തെ രൂപാന്തരപ്പെടുത്തുന്നു. നമ്മുടെ ശാരീരിക പൊക്കം, ഘടന ഇവ പാരമ്പര്യമായി ലഭിച്ചതാകാം, അല്ലെങ്കിൽ ക്രോമസോമിലുള്ള ജീനിന്റെ ഘടന അനുസരിച്ച് നമ്മുടെ ആകാരം മാറിയേക്കാം. എന്നാൽ നമ്മുടെ മാനസിക നിലവാരം നാം ആർജിക്കുന്നത് നമ്മൾ വളരുന്ന പശ്ചാത്തലത്തിൽ നിന്നാണ്. അതായത് ഓരോ ദിവസവും നാം നേരിടുന്ന പ്രശ്നങ്ങൾ, കുടുംബസാഹചര്യം, സമൂഹം, നിത്യേനയുള്ള സംഭവങ്ങൾ എന്നിവയിലൂടെയാണ്.

ഒരിക്കൽ ഒരാൾ കഴുകന്റെ മുട്ട, കോഴിയുടെ മുട്ടയുടെ കൂടെ അടവെച്ചു. മുട്ടകൾ വിരിഞ്ഞു കോഴിക്കുഞ്ഞുങ്ങളും കഴുകൻ കുഞ്ഞുങ്ങളും ഉണ്ടായി. കഴുകൻ കുഞ്ഞ് കോഴിക്കുഞ്ഞുങ്ങൾ ചെയ്യുന്നതു പോലെ ചെയ്തു. ചപ്പുചവറുകൾ ചിക്കിചികഞ്ഞ് അവ പുഴുക്കളും ധാന്യങ്ങളും തിന്നു.

രണ്ടുമൂന്നടി ദൂരത്തിൽ മാത്രമാണ് അതിനു പറക്കാൻ സാധിച്ചത്. കാരണം കോഴികുഞ്ഞുങ്ങൾ അത്രദൂരം മാത്രമാണ് പറന്നത്. ഒരു ദിവസം ആകാശത്തിൽ ഒരു കഴുകൻ പറക്കുന്നതുകണ്ട്, കഴുകൻ കുഞ്ഞ് തള്ളക്കോഴിയോടു ചോദിച്ചു. അതെന്തു പക്ഷിയാണ്? തള്ളക്കോഴി പറഞ്ഞു. അത് ഒരു കഴുകനാണ്. അതിന് വളരെ ഉയരത്തിൽ പറക്കുവാൻ സാധിക്കും. പക്ഷേ നീ ഒരു കോഴിക്കുഞ്ഞല്ലേ. നിനക്ക് ഉയരത്തിൽ പറക്കാൻ സാധിക്കില്ല കഴുകൻ കുഞ്ഞ് അതുകേട്ട് താൻ ഒരു കോഴിക്കുഞ്ഞാണെന്ന് വിചാരിച്ച് ഒരു കോഴിയെപ്പോലെ തന്നെ ജീവിച്ചു മരിച്ചു.

ചിന്ത മനസ്സിലാണ് നടക്കുന്നത്. അതു ഹൃദയം അംഗീകരിക്കുമ്പോഴാണ് വിത്യാസം ഉണ്ടാകുന്നത്. ഉന്നതമായ നേട്ടങ്ങൾകൊണ്ടും മികച്ച പ്രകടനം കൊണ്ടും ഉന്നതരാവാൻ കഴിയുമെന്ന് സ്വയമേ ചിന്തിക്കുകയും അംഗീകരിക്കുകയും പ്രവർത്തിക്കുകയും ചെയ്യുകയാണെങ്കിൽ നിങ്ങൾക്ക് നിങ്ങളുടെ കരിയർ വളർച്ചകൾ തന്നെ സമ്മാനിക്കും.

ഈ ലക്കം മാധ്യമ രംഗത്തെക്കുറിച്ചും അതിനോട് അനുബന്ധിച്ച വിഷയങ്ങളെക്കുറിച്ചും ആണ് പ്രതിപാദിക്കുന്നത്. പേനയ്ക്കു വാളിനേക്കാൾ ശക്തിയുണ്ടെന്ന് ഇംഗ്ലീഷ് എഴുത്തുകാരനായിരുന്ന എഡ്വാർഡ് ബുൾവർ ലിറ്റണാണു പറഞ്ഞത്. എഴുതാനുള്ള അഭിരുചി, നല്ല വായനാശീലം, ആശയവിനിമയശേഷി, നിരീക്ഷണപാടവം, ക്ഷമ, വിശകലനശേഷി, ധൈര്യം എന്നിവയുള്ളവർക്ക് വാർത്തകളുടെ ലോകത്ത് വള

രെയേറെ അവസരങ്ങളാണ് ഉള്ളത്. പ്രിന്റ് മീഡിയ ഇലക്ട്രോണിക് മീഡിയ എന്നിങ്ങനെ രണ്ടു മേഖലക ളായി മാധ്യമ രംഗത്തെ തരം തിരിക്കാം.

പത്രങ്ങൾ, മാഗസിനുകൾ, പുസ്തകങ്ങൾ എന്നി വയെല്ലാം പ്രിന്റ് മീഡിയ വിഭാഗത്തിലും ടെലിവിഷൻ, റേഡിയോ, ഇന്റർനെറ്റ് എന്നിവ ഇലക്ടോണിക് വിഭാ ഗത്തിലും പെടുന്നു.

രാഷ്ട്രീയം, വിനോദം, മതം, വിദ്യാഭ്യാസം, വിദേ ശകാര്യം, ശാസ്ത്രം, ഫാഷൻ, സ്പോർട്സ്, ആരോ ഗ്യം എന്നിങ്ങനെ ജീവിതത്തിന്റെ സമസ്ത മേഖലക ളെക്കുറിച്ചുള്ള വാർത്തകളും മാധ്യമങ്ങൾ കൈകാര്യം ചെയ്യുന്നുണ്ട്. അറിയാനും, നിഷ്പക്ഷമായും നിർഭയ മായും കാര്യങ്ങൾ അവതരിപ്പിക്കാനുമുള്ള കഴിവ് ഒരു നല്ല ജേർണലിസ്റ്റിനുണ്ടാവണം.

വാർത്തകൾ വളച്ചൊടിച്ചും നിറങ്ങൾ ചാർത്തിയും പൊതുസമൂഹത്തെ തെറ്റിദ്ധരിപ്പിക്കുന്നവിധത്തിലും ആയിരിക്കരുത്. സത്യസന്ധവും ധൈര്യവും കർമ കുശലതയും ഉണ്ടെങ്കിൽ ഈ കരിയർ നിങ്ങൾക്കു ഗുണം ചെയ്യും.

പ്ലസ്ടു പഠനം പൂർത്തിയാകുന്നതോടെ മാധ്യമപ ഠനത്തിനു ചേരാവുന്നതാണ്. ബിരുദപഠനം കഴിഞ്ഞ വർക്കും ചേരാം. ബിരുദാനന്തര ബിരുദവും ഡിപ്ലോ മയും വിവിധ സ്പെഷ്യലൈസേഷനുകളും ലഭ്യമാ ണ്.

ഏതു വിഷയം പഠിച്ചവർക്കും ഈ കോഴ്സുകൾക്ക് ചേരാവുന്നതാണ് (B.A Journalism & Mass Communication, M.A Journalism & Mass Communication, PG Diploma in Journalism & Mass Communication) പത്രങ്ങൾ, മാഗസി നുകൾ, ടി.വി. ചാനലുകൾ, ഓൺലൈൻ മാധ്യമങ്ങൾ, ആകാശവാണി, ദൂരദർശൻ, പ്രസ് ഇൻഫർമേഷൻ ബ്യൂ റോ എന്നിവയിൽ തൊഴിലവസരങ്ങളുണ്ട്.

ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മാസ് കമ്യൂണിക്കേ ഷൻ (IIMC) ന്യൂഡൽഹി പ്രധാനപ്പെട്ട സ്ഥാപനമാണ്. റേഡിയോ, ടെലിവിഷൻ, പ്രിന്റ്, അഡ്വർടൈസിംങ്, പബ്ലിക് റിലേഷൻസ് കോഴ്സുകൾക്ക് പ്രസിദ്ധമാണ്. എൻട്രൻസ് പരീക്ഷയുണ്ട്. പ്രാദേശിക കേന്ദ്രങ്ങൾ കോട്ടയം, ജമ്മു, അമരാവതി, ഐസ്വാൾ, ദെൽ കനാൽ എന്നിവിടങ്ങളിലുണ്ട്. കോട്ടയത്തെ ക്യാമ്പസിൽ ഇംഗ്ലീഷ്, മലയാളം ജേർണലിസം, പി.ജി. ഡിപ്ലോമ കോഴ്സുകളുണ്ട്. ഏതെങ്കിലും വിഷയത്തിൽ ബിരുദ മുള്ളവർക്ക് അപേക്ഷിക്കാം. (www.iimc.gov.in)

മദ്രാസ് യൂണിവേഴ്സിറ്റി, കോയമ്പത്തൂർ, ഭാരതീ യാർ യൂണിവേഴ്സിറ്റി, ബനാറസ് ഹിന്ദു യൂണിവേ ഴ്സിറ്റി, പോണ്ടിച്ചേരി യൂണിവേഴ്സിറ്റി, ജാമി ഇസ്ലാ മിയ ന്യൂഡൽഹി എന്നിവിടങ്ങളിലും ജേർണലിസം ആൻഡ് മാസ് കമ്യൂണിക്കേഷൻ പി.ജി. പ്രോഗ്രാമു കൾ ലഭ്യമാണ്.

കേരള സർവ്വകലാശാലകളുടെ കാര്യവട്ടത്തുള്ള കമ്യൂണിക്കേഷൻ ആൻഡ് ജേർണലിസം പഠനവകു പ്പിൽ മാസ്റ്റർ ഓഫ് കമ്യൂണിക്കേഷൻ ആൻഡ് ജേണ ലിസം, പി.എച്ച്.ഡി കോഴ്സുകൾ എന്നിവ നടത്തി വരുന്നു. രണ്ടുവർഷമാണ് കോഴ്സിന്റെ ദൈർഘ്യം. എൻട്രൻസ് പരീക്ഷയുണ്ട്.

എം.ജി. യൂണിവേഴ്സിറ്റിയുടെ സ്കൂൾ ഓഫ് കമ്യൂ ണിക്കേഷൻ ആൻഡ് ഇൻഫർമേഷൻ സയൻസിനു കീഴിൽ MCJ കോഴ്സുകളുണ്ട്.

കോട്ടയം കീഴൂരിൽ ദേവസ്വം ബോർഡ് കോളേ ജിലും ഈ കോഴ്സുണ്ട്. കാലിക്കറ്റ് യൂണിവേഴ്സിറ്റി യുടെ കമ്യൂണിക്കേഷൻ ആൻഡ് ജേർണലിസം വകുപ്പ് (MCJ) കോഴ്സ് നടത്തുന്നുണ്ട്. ഗവേ ഷണ സൗകര്യവുമുണ്ട്.

കണ്ണൂർ യൂണിവേഴ്സിറ്റിയുടെ കീഴിൽ അങ്ങാ ടിക്കടവിലുള്ള ഡോൺ ബോസ്കോ കോളേജ്, ഇരിങ്ങാലക്കുട സെന്റ്. ജോസഫ്സ് കോളജ്, വാഴൂർ സാഫി ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് അഡ്വാൻസ്ഡ് സ്റ്റഡീസ് എന്നിവിടങ്ങളിലും MCJ കോഴ്സുക ളുണ്ട്.

തിരുവനന്തപുരം, കോട്ടയം, പ്രസ്ക്ലബ്ബു കളുടെ ഇൻസ്റ്റിറ്റ്യൂട്ടുകളും ഭാരതീയ വിദ്യാ ഭവനും ജേർണലിസത്തിൽ പി.ജി. ഡിപ്ലോമ കോഴ്സുകൾ നടത്തുന്നുണ്ട്.

കേരള, കാലിക്കറ്റ്, എം.ജി., കണ്ണൂർ യൂണി വേഴ്സിറ്റികൾക്ക് കീഴിൽ വിവിധ കോളജുകളിൽ മാധ്യമപഠനത്തിനു ബിരുദ കോഴ്സുകൾ നടത്തി വരുന്നുണ്ട്. ഹയർ സെക്കണ്ടറി ഹുമാനിറ്റീസ് ഗ്രൂപ്പിൽ ജേർണലിസം ഉൾപ്പെടുത്തിയിട്ടുണ്ട്.

ചെന്നൈയിലെ ഏഷ്യൻ കോളേജ് ഓഫ് ജേർണലിസം നടത്തുന്ന പി.ജി. ഡിപ്ലോമ കോഴ്സിൽ പ്രിൻറ്, ന്യൂസ്മീഡിയ, ടെലിവിഷൻ, റേഡിയോ എന്നിവയിൽ സ്പെഷ്യലൈസ് ചെ യ്ത് പഠിക്കാം. ബിരുദമാണ് മിനിമം യോഗ്യത. കോട്ടയത്തെ മാസ്കോം, ബ്രോഡ്കാസ്റ്റ് ജേർണ ലിസത്തിൽ ഒരു വർഷത്തെ ഡിപ്ലോമ കോഴ്സ് നടത്തുന്നുണ്ട്. അമൃത സ്കൂൾ ഓഫ് ആർട്ട് ആന്റ് സയൻസ് കൊച്ചിയിലും MCJ കോഴ്സ് ലഭ്യമാണ്.

ടെക്നിക്കൽ റൈറ്റിംഗ് നല്ല കരിയർ തരുന്ന യോഗ്യതയാണ്. സാങ്കേതിക രചനകൾക്കാവശ്യ മായ വിവരങ്ങൾ ശേഖരിക്കുക, വസ്തുതകൾ വിശകലനം ചെയ്യുക, ആശയം ജനങ്ങളിലേക്ക് വ്യക്തമായി എത്തിക്കുന്നതിനു യോജിച്ച ഐഡി യകളും രൂപരേഖകളും തയ്യാറാക്കുക. ഒരു ഉൽപ ന്നത്തെ സംബന്ധിച്ച ശാസ്ത്രീയ വശങ്ങൾ വിശ കലനം ചെയ്ത് സാധാരണക്കാർക്ക് കാര്യങ്ങൾ മനസ്സിലാക്കി കൊടുക്കുന്ന ജോലിയാണ് ഇക്കൂട്ടർ ചെയ്യുന്നത്. ഗൈഡ്, റഫറൻസ്, മാന്വൽ സ്റ്റൈൽ ഗൈഡ്സ് തുടങ്ങിവരെല്ലാം ടെക്നിക്കൽ കണ്ടന്റ് റൈറ്ററുടെ ജോലിയിൽ ഉൾപ്പെടുന്നു.

എഴുതാനുള്ള അഭിരുചിയും ഐ.ടി പശ്ചാത്ത ലത്തെ സംബന്ധിച്ച അടിസ്ഥാനബോധവും ഉണ്ടെ ങ്കിൽ സാങ്കേതികരചനാ രംഗത്ത് വിജയിക്കാനാ കും. ടെക്നിക്കൽ റൈറ്റിംഗിൽ സ്പെഷ്യലൈസ് ഡ് ട്രെയിനിംഗ് നൽകുന്ന സ്ഥാപനങ്ങളുണ്ട്. ടെക്നിക്കൽ ബിരുദമുള്ളവർക്ക് ഈ മേഖല തെരഞ്ഞെടുക്കാവുന്നതാണ്.

അസോസിയേഷൻ ഫോർ കമ്പ്യൂട്ടിങ്ങ് മെഷീനറി, സ്പെഷ്യൽ ഇന്ററസ്റ്റ് ഗ്രൂപ്പ് ഓൺ ഹ്യൂമൻ ഇന്ററാക്ഷൻ നിരവധി രാജ്യങ്ങളിൽ ചാപ്റ്ററുകളുള്ള രാജ്യാന്തര സംഘടനയാണിത്. ചില സ്ഥാപനങ്ങൾ ഹ്രസ്വകാല സർട്ടിഫിക്കറ്റ് കോഴ്സുകൾ നടത്തുന്നുണ്ട്.

നല്ല രചനാ നൈപുണ്യവും വാർത്ത വേണ്ട രീതിയിൽ കണ്ടെത്തി അവതരിപ്പിക്കാനുള്ള ന്യൂ സ് സെൻസുമുള്ളവർക്ക് കണ്ടന്റ് റൈറ്ററാകാം. കഴിവുള്ളവർക്ക് ഫ്രീലാൻസ് കണ്ടന്റ് റൈറ്ററായി പ്രവർത്തിക്കാം. വെബ്സൈറ്റിലും ബ്ലോഗിലും

യൂസർ ഫോറങ്ങളിലുമൊക്കെ കണ്ടന്റ് എഴുതുന്ന ജോലിയിൽ താത്പര്യമുള്ളവർക്ക് ഈ മേഖലയിലേക്ക് തിരിയാവുന്നതാണ്. ക്രിയേറ്റീവ് റൈറ്റിംഗിൽ പരിശീലനം നൽകുന്ന സ്ഥാപനങ്ങളുണ്ട്. മിനിമം ഇന്റർനെറ്റ് സാക്ഷരതയും സോഷ്യൽ മീഡിയ ഫലപ്രദമായി കൈകാര്യം ചെയ്യുവാനുള്ള കഴിവുമുള്ളവർക്ക് ഈ വഴി തെരഞ്ഞെടുക്കാവുന്നതാണ്.

ടി.സി.എസ്, ഇൻഫോസിസ് പോലുള്ള ഇന്ത്യൻ കമ്പനികളിലും വിദേശ കമ്പനികളിലും ടെക്നിക്കൽ റൈറ്റേഴ്സിനെ ആവശ്യമുണ്ട്. ഇംഗ്ലീഷ് പ്രാവീണ്യം ഉണ്ടായിരിക്കണം. മാസ്റ്റർ ഓഫ് കമ്യൂണിക്കേഷൻ ആൻഡ് ജേർണലിസത്തിന്റെ ഒരു പേപ്പർ ടെക്നിക്കൽ റൈറ്റിങ്ങാണ്.

എഫ്.എം. റേഡിയോകൾ തരംഗമായതോടെ ജോക്കികൾക്ക് നല്ല അവസരമാണ്. നല്ല സ്വരവും ഭാഷാസ്വാധീനവുമുള്ളവർക്ക് റേഡിയോ ജോക്കി (ആർ.ജെ) രംഗത്ത് തിളങ്ങാം. വാർത്തകൾ അറിയിക്കുക ഏറ്റവും പുതിയ കാര്യങ്ങൾ പങ്കു വെയ്ക്കുക, രസകരമായ വിനോദപരിപാടികൾ ഒരുക്കുക, നല്ല ഒഴുക്കോടെ സംസാരിച്ച് കേൾവിക്കാരെ രസിപ്പിക്കാനുള്ള കഴിവ്, വാർത്തയടക്കം നല്ല പൊതുവിജ്ഞാനം, എന്തും ഹാസ്യത്തിന്റെ ചേരുവയോടെ പറയാനുള്ള കഴിവ്, ഇന്റർവ്യൂ ചെയ്യാനുള്ള സാമർത്ഥ്യം, തികഞ്ഞ ആത്മവിശ്വാസം, സ്ഫുടമായുള്ള ഉച്ചാരണശേഷി എന്നിവ റേഡിയോ ജോക്കിയുടെ കഴിവുകളാണ്. ലൈവ് പ്രോഗ്രാമുകൾക്കായി പൊതുജനങ്ങളുമായി സംവദിക്കുക, സംഗീത പരിപാടികൾ ഒരുക്കുക, ചർച്ച നയിക്കുക, വിശിഷ്ടാതിഥികളുമായി അഭിമുഖങ്ങൾ അവതരിപ്പിക്കുക, പുതുമയും വ്യത്യസ്തതയുമുള്ള മറ്റ് പരിപാടികൾ തയ്യാറാക്കി പ്രക്ഷേപണം ചെയ്യുക എന്നിവ ആർ.ജെ. യുടെയും വി.ജെ.യുടെയും (വീഡിയോ ജോക്കി) ഉത്തരവാദിത്വങ്ങളിൽപ്പെടുന്നു.

ആൾ ഇന്ത്യാ റേഡിയോയിലും സ്വകാര്യപ്രക്ഷേപണ കേന്ദ്രങ്ങളിലും ടെലിവിഷൻ മേഖലയിലും അവസരങ്ങളുണ്ട്. iimc New Delhiയിൽ റേഡിയോ ജോക്കി കോഴ്സ് നടത്തുന്നുണ്ട്. ഒരു വർഷത്തെ കോഴ്സാണിത്. പ്ലസ്ടു കഴിഞ്ഞവർക്ക് സർട്ടിഫൈഡ് ജോക്കിയുമാവാം. എന്നാൽ ബിരുദമുള്ളവർക്കാണ് മുൻഗണന . എ.ഐ.ആർ (All India Radio) ജോക്കികൾക്ക് രണ്ടു മാസത്തെ പരിശീലന കോഴ്സ് നടത്തുന്നുണ്ട്. മുംബൈയിലെ സേവ്യർ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് കമ്യൂണിക്കേഷൻസിൽ റേഡിയോ ജോക്കി സർട്ടിഫിക്കറ്റ് കോഴ്സുകളുണ്ട്. അതു കൂടാതെ ഡബ്ബിംഗ്, ബ്രോഡ്കാസ്റ്റിംങ്, കോമ്പയറിംഗ്, അവതരണം തുടങ്ങിയവയിലും കോഴ്സുകളുണ്ട്.

ഉന്നതമായ നേട്ടങ്ങളിലാവട്ടെ നിങ്ങളുടെ ചിന്തകൾ! അതിനായുള്ള ഏണിപടികൾ പരിശ്രമത്തോടെയും സംതൃപ്തിയോടെയും കയറുവാനും ഭാവിയിൽ നേട്ടങ്ങൾ കൈവരിക്കുവാനും നിങ്ങൾക്ക് സാധിക്കട്ടെ.



**ജോൺ കുര്യൻ വടക്കേക്കര**
Ph: 94474 35091
image.jkmrt@gmail.com

## ലാപ്ടോപ് ബാറ്ററി ചാർജ് ദൈർഘ്യം വർദ്ധിപ്പിക്കാൻ 10 മാർഗ്ഗങ്ങൾ

കമ്പ്യൂട്ടർ വിപണിയിൽ ഡെസ്ക്ക് ടോപ് സിസ്റ്റത്തേക്കാളും ആളുകൾ കൂടുതൽ തെരഞ്ഞെടുക്കുന്നത് ലാപ്ടോപുകളാണ്. ലാപ്ടോപ് ഉപയോക്താക്കൾക്ക് പലപ്പോഴും ബാറ്ററി ചാർജ് പ്രശ്നങ്ങൾ സൃഷ്ടിക്കാറുണ്ട്. ബാറ്ററി ചാർജ് ദൈർഘ്യം വർദ്ധിപ്പിക്കാനായി ഇവ പരീക്ഷിച്ചു നോക്കാം.

1. സ്ക്രീൻ ബ്രൈറ്റ്നെസ്സ്, സി പി യു സ്പീഡ് എന്നിവ ക്രമീകരിക്കുക. ബ്രൈറ്റ്നെസ്സ് കുറച്ച് വച്ചാൽ വൈദ്യുതോപയോഗം കുറയും. എല്ലാ ലാപ്ടോപുകളിലും പവർ മാനേജ്മെന്റ് ഓപ്ഷനുണ്ട്, ഇത് എനേബിൾ ചെയ്യുക.

2. ഡാറ്റകാർഡ്, ബ്ലൂടൂത്ത് അഡാപ്റ്റർ, യു എസ് ബി, മൗസ് എന്നിവ അധിക ഊർജ്ജം ഉപയോഗപ്പെടുത്തുന്നുണ്ട്. ഉപയോഗത്തിലില്ലാത്തപ്പോൾ ഇവ ഡിസ്കണക്ട് ചെയ്യുക.

3. ഐപോഡ് പോലെയുള്ളവ ഘടിപ്പിക്കുമ്പോൾ ചാർജ് ചെയ്യാൻ ലാപ്ടോപ് ബാറ്ററി ഉപയോഗിച്ച് കൊണ്ടിരിക്കും. ഇവ ലാപ്ടോപ് വൈദ്യുതിയുമായി ബന്ധിപ്പിച്ചിരിക്കുന്ന അവസരത്തിൽ കണക്ട് ചെയ്യുക.

4. ഉചിതമായ റാം മെമ്മറി ലാപ്ടോപ്പിൽ ഉൾപ്പെടുത്തുക. അല്ലാത്തപക്ഷം കൂടുതൽ മെമ്മറി ഉപയോഗിക്കേണ്ട അവസരങ്ങളിൽ വിർചൽ മെമ്മറി ഉപയോഗിച്ച് തുടങ്ങും. ഇത് ഹാർഡ് ഡിസ്കിന്റെ വർദ്ധിച്ച ഉപയോഗത്തിന് കാരണമാകും.

5. ലാപ്ടോപ് ബാറ്ററിയിൽ വർക്ക് ചെയ്യുന്ന വേളയിൽ മൗസിനു പകരം ടച്ച് പാഡ് ഉപയോഗിച്ചാൽ ചാർജ് ഏറെനേരം നിലനിൽക്കും.

6. ഉപയോഗത്തിലല്ലാത്ത സമയത്ത് സി ഡി, ഡി വി ഡി എന്നിവ ഡ്രൈവിൽ ഇടാതിരിക്കുക. ഡാറ്റ സർച്ചിങ് വേളയിലും മറ്റും ഡ്രൈവിൽ ഡിസ്ക്ക് ഉണ്ടെങ്കിൽ ഡ്രൈവുമായി ബന്ധിപ്പിച്ചിട്ടുള്ള മോട്ടോർ സ്പിൻ ചെയ്യാറുണ്ട്. ഇത്തരത്തിലുള്ള ഊർജ്ജനഷ്ടം ഡിസ്ക് ഒഴിവാക്കുന്നതിലൂടെ തടയാം.

7. മാസത്തിലൊരിക്കൽ ബാറ്ററിയുടെ മെറ്റൽ കണക്ടർ വൃത്തിയാക്കുക. ഇങ്ങനെ ചെയ്യുന്നത് വഴി ബാറ്ററിയിൽ നിന്നുള്ള ചാനൽ മെച്ചപ്പെട്ട് വൈദ്യുത പ്രവാഹം സുഗമമാകും.

8. ബാറ്ററി ഏറെനാൾ ഉപയോഗത്തിലില്ലാതെ വയ്ക്കരുത്. കുറഞ്ഞത് രണ്ടാഴ്ചയിലൊരിക്കലെങ്കിലും ചാർജ് ചെയ്ത് ഉപയോഗിക്കുക. ലിഥിയം ബാറ്ററി പൂർണമായും ഡിസ്ചാർജാകാൻ അനുവദിക്കരുത്.

9. ലാപ്ടോപിന്റെ വായുസഞ്ചാരം കൂട്ടുക. ഉയർന്ന ചൂട് ഉപകരണത്തിന്റെ ആയുസ്സിനെ പ്രതികൂലമായി ബാധിക്കും. ലാപ്ടോപിന്റെ വശങ്ങളിലും അടിയിലുമുള്ള വായുസഞ്ചാര അഴികൾ വൃത്തിയാക്കുക.

10. ബാറ്ററിയിൽ ഏറെ നേരം വർക്ക് ചെയ്യുകയാണെങ്കിൽ ചെയ്യുന്ന ജോലിക്കൊപ്പം സംഗീതം കേൾക്കുന്നതുപോലെയുള്ള മൾട്ടിടാസ്കുകൾ ഒഴിവാക്കുക. ●

# Digital Marketing



# IGTV : All You Need To Know

With the arrival of the smartphone, everyone is now a photographer – clicking pictures of everything ranging from sunrises to silhouettes, food to pets and sharing almost anything and everything from their lives.

People are already moving away from the traditional methods of creating and watching video like TV and moving on to mobile platforms. The changing content consumption patterns have long been emphasizing the need for more than just 60 seconds long video and in an attempt to counter giants like YouTube and Snapchat Discover, Instagram has rolled out a new app – the IGTV or the Instagram TV.

IGTV lets users create content of upto 60 minutes duration, though initially content creators will only have the opportunity to create videos that are between 15 seconds and 10 minutes long. Larger accounts and verified accounts can upload videos up to an hour in terms of length.

IGTV is built for what Instagram calls, how we use our phone, hence the videos are vertical and full screen, much like the ephemeral Insta Stories which have a life of only 24 hours. The difference with IGTV however is that the content created will be available in each creators' channel and will not be short lived, unlike Instagram Stories which already supports longer form videos through its Live feature. This opens up possibilities for video series on Instagram for content creators.

Until now, users have only been able to post to Instagram from a mobile device. Another significant change that comes out with IGTV is that users will now be able to upload content from desktops and there would be unique links to the clips that they have uploaded.

Each user will have a channel, similar to YouTube, where the videos will be stored. If you've got an Instagram account, you'll get a channel once the app is updated.

The IGTV platform is released as a standalone app as well as an additional feature on existing users' homepages on Instagram. However, what is not clear yet, is if longer videos would include advertisements or if content creators would be paid for their content as they are on platforms like YouTube. The strongest direct implication of IGTV for advertisers is a new facet to collaborations with content creators.

The launch of Instagram's IGTV affirms that Facebook is dedicated to making sure that it does not leave any of stone un-turned. These one-hour long videos on Instagram's app is sure to attract the youth who are always on the lookout for interesting and unconventional content and is a sure fire way for the advertisers to reach out to the millennial audience.

The buzz in India around the IGTV launch has been an interesting one to watch and content creators have already started making use of the innovative platform to their advantage, however what remains to be seen is if the audience is willing to make IGTV a highlight or would it just disappear like a story.



Bhavya Nandakumar
Managing Partner
Digital ProSchool, Kochi

# ശേഷം പത്ര വിശേഷം

*വിസ്മയങ്ങൾ വേണ്ടുവോളം ഒരുക്കിയ പ്രസിദ്ധീകരണങ്ങളുടെ വിടവാങ്ങലുകൾ! പത്രലോകത്തെ ഒളിയമ്പുകൾ! പത്രസ്ഥാപനങ്ങളിലെ ഇടനാഴികളിൽ രൂപം കൊണ്ട കൊടുങ്കാറ്റുകൾ! കടലാസ് യുദ്ധങ്ങൾ! ഉഗ്രപ്രതാപികളായ പത്രാധിപന്മാരുടെ വീരകഥകൾ, കുതികാൽ വെട്ടൽ, പിടിച്ചടക്കൽ, പകപോക്കൽ എല്ലാം അനാവരണം ചെയ്യുന്ന പരമ്പര.*



## മനുഷ്യാവകാശങ്ങളുടെ സ്വന്തം ലേഖകൻ കുൽദീപ് നയ്യാർ

എന്നും രചനകളിൽ എല്ലാ സ്ഥാപിത താൽപര്യങ്ങളുടേയും വിഗ്രഹം ഉടയ്ക്കുന്ന വിപ്ലവകാരി. ആസിഡ് ബൾബും മിസൈലുകളും ഒളിപ്പിച്ചുവച്ച വാക്കുകളും വരികളും എഴുത്തുകാരനായ നയ്യാരുടെ സ്വകാര്യജീവിതത്തെ ഒരിക്കലും അലട്ടുന്നില്ല. കാരണം അദ്ദേഹം ആ വരികൾക്കെല്ലാം അപ്പുറത്താണ് ജീവിക്കുന്നത്.

ഇന്ത്യയിലിന്ന് ജീവിച്ചിരിക്കുന്നവരിൽ കോളമെഴുതുന്നതിലെ അതികായൻ ആരെന്നു ചോദിച്ചാൽ എന്റെ ഉത്തരം കുൽദീപ് നയ്യാർ എന്നുതന്നെയാണ്. അദ്ദേഹം തന്റെ ആത്മകഥയെ 'വരികൾക്കപ്പുറം – 'ബിയോണ്ട് ദലൈൻസ്'– എന്ന് വിളിക്കാൻ ഇഷ്ടപ്പെട്ടു. ഇന്ത്യയിലും പുറത്തും ഏറ്റവുമധികം വായിക്കപ്പെടുന്ന ഇന്ത്യൻ പത്രപ്രവർത്തകനായ നയ്യാർ എഴുതുന്ന വരികൾക്കപ്പുറത്ത് എവിടേയോ ആണ് തന്റെ ജീവിതമെന്ന് പറയുകയാണ്. മറ്റൊരു അർത്ഥത്തിലും അദ്ദേഹം പറയുന്നത് വളരെ ശരിയാണെന്ന് തോന്നുന്നു. നയ്യാരുടെ എഴുത്തും ജീവിതവും തമ്മിൽ ഒരിക്കലും പൊരുത്ത പ്പെടാറില്ല; വരികൾക്കിടയിലായാലും അപ്പുറത്തായാലും. കുൽദീപ് നയ്യാർക്ക് എഴുത്ത് എഴുത്തിനു വേണ്ടിയാണെന്നു തോന്നുന്നു. ജീവിതം ജീവിതത്തിനു വേണ്ടിയുള്ളതും. പത്രപ്രവർത്തനം കുൽദീപ് നയ്യാർക്ക് നിരന്തരമായ ലേഖന വിദ്യയാണ്. വസ്തുതകളും സ്ഥിതി വിവരകണക്കുകളും നിരത്തി വായനക്കാരെ അമ്പരപ്പിക്കുന്ന കലയിലാണ് അദ്ദേഹത്തിന് എപ്പോഴും താൽപര്യം. ഏതെങ്കിലും പത്രത്തിൽ മികച്ച ഒരു പത്രാധിപരായി ഇരുന്ന് ആശയലോകത്തെ ഭരിക്കുകയോ ബിസിനസ്സിനെ സഹായിക്കുകയോ ചെയ്യാൻ കുൽദീപ് നയ്യാർ തൽപ്പരനല്ല. ജോസഫ് പുലിസ്റ്റർ പറഞ്ഞതുപോലെ, എഡിറ്റർ നിരാശയും റിപ്പോർട്ടർ പ്രത്യാശയും ആണെന്ന് സ്വതന്ത്ര ഇന്ത്യയോടൊപ്പം എഴുതി വളർന്ന ഈ പത്രപ്രവർത്തകൻ വിശ്വസിക്കുന്നു. റിപ്പോർട്ടുകൾ ഉണ്ടാക്കുന്നതിലും ലേഖനങ്ങൾ ചമക്കുന്നതിലും വ്യാപരിച്ച കുൽദീപ് നയ്യാരുടെ പത്രപ്രവർത്തന ജീവിതം വരികളിലും വരികൾക്കിടയിലും ഒതുങ്ങി നിൽക്കുന്നില്ല. കുൽദീപ് നയ്യാർ എഴുതുന്ന വിഷയത്തിൽ അദ്ദേഹം എടുക്കാൻ പോകുന്ന നിലപാട് എന്തായിരിക്കുമെന്ന് പരിചയസമ്പന്നനായ അദ്ദേഹത്തിന്റെ വായനക്കാരന് ഊഹിക്കാം. എസ്റ്റാബ്ലിഷ്മെന്റിനെ അദ്ദേഹം വസ്തുതകൾ നിരത്തി തച്ചുടയ്ക്കും. കണക്കുകൾകൊണ്ട് സ്ഥാപിത താൽപര്യസംരക്ഷകരുടെ മുഖത്തു ചവിട്ടും. കൊച്ചുകൊച്ചു വാചകങ്ങളിലൂടെ വായനക്കാരെ തന്റെ നിഗമനങ്ങളിലേക്ക് കുൽദീപ് നയ്യാർ കൂട്ടിക്കൊണ്ടുപോകും. ബുദ്ധിപരമായ ഒരു കിഡ്നാപ്പിങ്ങ് അദ്ദേഹത്തിന്റെ പംക്തികൾക്കുണ്ട്. അതിലൂടെ വസ്തുതകളുടെ നേർക്കാഴ്ചയിൽ നിന്ന് അകന്നുപോയാലും സാരമില്ലെന്ന് കരുതാവുന്ന

സൗമ്യമായ പതനത്തിൽ വായനക്കാർ വീണുപോകുന്നു. ഇന്ത്യയ്ക്കും പാക്കിസ്ഥാനും ഇടയിലെ കീറാമുട്ടിയാണ് കാശ്മീർപ്രശ്നം. കുൽദീപ് നയ്യാർ എറ്റവും കൂടുതൽ വാക്കുകൾ ഉപയോഗിച്ചിട്ടുള്ളത് ഈ വിഷയം വ്യാഖ്യാനിക്കാനാവണം.

പണ്ഡിറ്റ് നെഹ്റുവിന്റെ കാലം മുതൽ ഡോക്ടർ മൻമോഹൻ സിംഗിന്റെ ഭരണകാലവും കടന്ന് അവിരാമമായി നീണ്ടുപോകുന്ന പാക് നയത്തിലെ പാളിച്ചകൾ മറയില്ലാതെ വ്യാഖ്യാനിച്ചു കൊണ്ടിരിക്കുന്ന ഏക പത്രപ്രവർത്തകൻ കുൽദീപ് നയ്യാർ ആണ്. ഈ വിഷയത്തിലെ ആത്മനിഷ്ഠമായ ചില നിലപാടുകളുടെ പേരിൽ ഇന്ത്യയിലെ ദേശീയവാദികൾ കുൽദീപ് നയ്യാരെ ശത്രുരാജ്യത്തിന്റെ ചാരനെന്ന് പോലും കുറ്റപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹം എഴുതി, നരേന്ദ്രമോദിക്ക് കാശ്മീരിനെപ്പറ്റി വേണ്ടത്ര അറിവില്ലെന്ന്. അതിനാൽ കാശ്മീർ പ്രശ്നം ലോക്സഭാ തെരഞ്ഞെടുപ്പ് വിഷയമാകാത്തതിൽ നയ്യാർ സന്തോഷിക്കുന്നു. ബീഹാറിലെ ബി.ജെ.പി. നേതാവ് ഗിരിരാജ് സിംഗ് പറഞ്ഞു, നരേന്ദ്ര മോദിക്ക് വോട്ട് ചെയ്യാത്തവർ പാക്കിസ്ഥാനിൽ പോകാൻ. അന്തരീക്ഷം തിളപ്പിക്കാതെ ബി.ജെ.പി. നേതൃത്വം ആ പ്രസ്താവനയിൽ നിന്ന് അകന്നുമാറി.' എന്നത് വേറേ കാര്യം.

95-ാം വയസിലും അറിവിനുവേണ്ടിയുള്ള അവകാശത്തിന്റെ പിൻബലത്തിൽ അദ്ദേഹം പൊരുതുകയാണ്. ഭൂഗോളത്തിന്റെ നാനാദിക്കിലുമുള്ള 80 ദിനപത്രങ്ങൾ കുൽദീപ് നയ്യാരുടെ പംക്തി സിന്റിക്കേറ്റ് ചെയ്യുന്നു. 14 ഭാഷകളിൽ ആഴ്ചകൾ തോറും അവ പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിക്കുന്നുണ്ട്. അങ്ങനെ നോക്കിയാൽ ഇപ്പോൾ ഇന്ത്യയിൽ ഏറ്റവും കൂടുതൽ വായനക്കാരുള്ള പത്രപംക്തിയെഴുത്തുകാരൻ കുൽദീപ് നയ്യാർ തന്നെ. എഴുത്തിലൂടെ ഏറ്റവും വലിയ പ്രതിഫലം നേടുന്നതും ഈ രാജ്യത്ത് വേറൊരാൾ ആകാൻ തരമില്ല. അടിയന്തരാവസ്ഥക്കാലത്ത് തടവിലടയ്ക്കപ്പെടുന്നതിന് മുമ്പ് ഒരു ദേശസഞ്ചാര ദൗത്യവുമായി കുൽദീപ് നയ്യാർ കേരളത്തിൽ വന്നു. അഭിപ്രായ സ്വാതന്ത്ര്യത്തിന് വിലങ്ങുവീണ ഇരുണ്ട കാലത്തോട് പ്രതിഷേധിക്കാൻ ധൈര്യമുള്ളവരുടെ കൂട്ടായ്മ ഉണ്ടാക്കുകയായിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം. കേരളത്തിലെ ബൗദ്ധിക സമൂഹം നയ്യാരുടെ ചോദ്യങ്ങൾക്കു മുന്നിൽ മൗനം പൂണ്ടു. മുഖ്യമന്ത്രി സി.അച്യുതമേനോൻ അടിയന്തരാവസ്ഥയെ ന്യായീകരിക്കുകയും ഇന്ദിരാഗാന്ധിയെ അനുകൂലിക്കുകയും ചെയ്തു. ഡോ. അയ്യപ്പപ്പണിക്കർ പത്രപ്രവർത്തകനായ നയ്യാരുടെ ചോദ്യങ്ങൾ മന്ദഹാസത്തോടെ അവഗണിച്ചു. വളരെ നിരാശയോടെയാണ് കുൽദീപ് നയ്യാർ അന്ന് കേരളത്തിൽ നിന്ന് തിരിച്ചുപോയത്.

''വിദ്യാഭ്യാസവും പ്രബുദ്ധതയും അവകാശപ്പെടുന്ന കേരളീയർ മനുഷ്യന്റെ മൗലികാവകാശങ്ങളെപ്പറ്റി വേണ്ടത്ര ബോധമുള്ളവരല്ല'' എന്ന് അദ്ദേഹം കുറ്റപ്പെടുത്തി. കേരളത്തിൽ ശരിയായ ഇടതുപക്ഷം ഇല്ലെന്നും ഇടതുമുന്നണിയെന്ന പേരിൽ പ്രവർത്തിക്കുന്നത് ഭരണാധികാരം പിടിച്ചുപറ്റാനുള്ള ഒരു രാഷ്ട്രീയതട്ടിപ്പാണെന്നും അർത്ഥശങ്കക്ക് ഇടയില്ലാത്തവിധം കുൽദീപ്നയ്യാർ രേഖപ്പെടുത്തിയിട്ടുണ്ട്.

പഞ്ചാബിലെ സിയാൽകോട്ടിൽ 1923 ആഗസ്റ്റ് 14-ന് ജനിച്ച കുൽദീപ് നയ്യാർ ലാഹോറിലാണ് ഉപരിപഠനം നടത്തിയത്. നിയമത്തിൽ ബിരുദമെടുത്തെങ്കിലും പത്രപ്രവർത്തനത്തിലായിരുന്നു കൂടുതൽ താൽപ്പര്യം. നോർത്ത് വെസ്റ്റ് സർവകലാശാലയിൽ സ്കോളർഷിപ്പോടെ പത്രപ്രവർത്തനം പഠിച്ചശേഷം ഉറുദുഭാഷാപത്രങ്ങളിൽ 1952-ൽ റിപ്പോർട്ടറായി ചേർന്ന് കുൽദീപ് നയ്യാർ ഡൽഹിയിലെത്തി. വാർത്താ ഏജൻസികൾ രൂപംകൊണ്ട കാലത്ത് യു.എൻ.ഐ.യിൽ ചേർന്ന് ഇംഗ്ലീഷ് പത്രപ്രവർത്തനത്തിലേക്ക് തിരിഞ്ഞു. അന്നത്തെ കേന്ദ്രമന്ത്രി ലാൽ ബഹദൂർ ശാസ്ത്രിയുടെ പ്രസ് സെക്രട്ടറിയായി ഭരണകൂടത്തോട് ചേർന്ന് പ്രവർത്തിക്കുമ്പോഴും എഴുത്തിൽ വിഗ്രഹഭഞ്ജകന്റെ ഭാവങ്ങളാണ് നയ്യാർ പുലർത്തിപ്പോന്നത്. ലണ്ടൻ ടൈംസിന്റെ റിപ്പോർട്ടർ എന്ന നിലയിൽ നെഹ്രുവിന്റെ നയങ്ങളെ വിമർശിക്കുന്ന രചനകളിലൂടെ നയ്യാർ ഡൽഹിയിൽ ഏറെ ശ്രദ്ധേയനായി. കിഴക്കൻ പാകിസ്ഥാനിൽ പട്ടാള അതിക്രമങ്ങൾക്കെതിരെ മുക്തിബാഹിനി എന്ന വിമോചനസേന പോരാട്ടം തുടങ്ങിയപ്പോൾ കുൽദീപ് നയ്യാരുടെ പംക്തി മൂർച്ചയേറിയ ഭാഷയിൽ നിരന്തരമായി പാകിസ്ഥാനെ അപലപിച്ചുപോന്നു.







ബംഗ്ലാദേശ് രൂപീകരണഘട്ടത്തിൽ ഇന്ദിരാഗാന്ധിക്ക് പിന്തുണ നൽകിയ നയ്യാർ പിന്നീട് അടിയന്തരാവസ്ഥ നടപ്പാക്കിയതോടെ ഇന്ദിരയുടെ കടുത്ത വിമർശകനായി തീർന്നു. നുഴഞ്ഞുകയറ്റക്കാർ വഴി ഇന്ത്യയിലേക്ക് മയക്കുമരുന്നു കടത്തുന്നതിന് കൂട്ടുനിൽക്കുന്ന പാക് ഭരണകൂടത്തെ ആക്രമിക്കുമ്പോഴും ഇന്ത്യയും പാകിസ്ഥാനും ഇടയിലുള്ള തർക്കം തുറന്ന മനസ്സോടെ ഇരുരാജ്യങ്ങളിലെയും ഭരണാധികാരികൾ ഒരു മണിക്കൂർ ചർച്ച ചെയ്താൽ തീരാവുന്നതാണെന്ന് ഈ പത്രപ്രവർത്തകൻ വിശ്വസിക്കുന്നു. അടിയന്തരാവസ്ഥയുടെ ഭീകരത മുഴുവൻ സൂക്ഷ്മമായ വിവരണങ്ങളോടെ പുറത്തുകൊണ്ടുവന്ന കുൽദീപ് നയ്യാരുടെ 'ദ് ജഡ്ജ്മെന്റ്' എന്ന കൃതി 1977-ൽ രാജ്യത്ത് ഏറെ ശ്രദ്ധിക്കപ്പെട്ട രചനകളിലൊന്നാണ്. 'ഇന്ത്യ ദ ക്രിട്ടിക്കൽ ഇയേഴ്സ്' എന്ന ഗ്രന്ഥം ഏറെ ഒച്ചപ്പാടുയർത്തിയത് ദേശീയ നേതാക്കളെയും പാർട്ടികളെയും കുറിച്ചുള്ള രഹസ്യവിവരങ്ങളുടെ വെളിപ്പെടുത്തലോടു കൂടിയാണ്.

വർഷങ്ങൾക്ക് മുമ്പ് 'ബിയോണ്ട് ദ ലൈൻസ്' എന്ന ആത്മകഥ പുറത്തുവന്നു. സിഖ് മത തീവ്രവാദി നേതാവായിരുന്ന സന്ത് ജർണയിൽ

സിങ്ങ് ഭിന്ദ്രൻവാല കോൺഗ്രസ്സിന്റെ സൃഷ്ടിയായിരുന്നു എന്ന് തെളിവുനിരത്തി നയ്യാർ തന്റെ ആത്മകഥയിൽ വിവരിക്കുന്നു. സിഖ് വിദ്യാർത്ഥി ഫെഡറേഷൻ പ്രസിഡന്റായിരുന്ന ഭായിസിംഗ് കേന്ദ്രരഹസ്യാന്വേഷണ വിഭാഗത്തിന്റെ ഏജന്റായിരുന്നു എന്നും നയ്യാർ ആരോപിക്കുന്നുണ്ട്. 1984 ജൂണിൽ നടന്ന ബ്ലൂസ്റ്റാർ ഓപ്പറേഷനിൽ മരിച്ച സിഖ് നേതാക്കളെക്കുറിച്ചുള്ള ഈ പരാമർശങ്ങൾ പഞ്ചാബിലെ പരിവർത്തനവാദികളെ പ്രകോപിപ്പിച്ചു. ദൽ ഖൽസ നേതാവ് എച്ച്.എസ്.ദമി 'ദുഷ്പ്രചരണം' എന്ന വിശേഷണത്തോടെ നയ്യാരുടെ വെളിപ്പെടുത്തലുകളെ അവഗണിക്കുന്നു.

പഞ്ചാബിലെ അകാലിദൾ രാഷ്ട്രീയത്തെ ഒതുക്കാനും കോൺഗ്രസ്സിന് സ്വാധീനമുറപ്പിക്കാനും മുൻരാഷ്ട്രപതി സെയിൽസിംഗ് വഴി കോൺഗ്രസ് നടത്തിയ ഹീനശ്രമങ്ങളാണ് സിഖ് തീവ്രവാദത്തിനും പതിനഞ്ചുവർഷം നീണ്ട അക്രമപരമ്പരയ്ക്കും ഇടവരുത്തിയതെന്ന് കുൽദീപ് നയ്യാർ സ്ഥാപിക്കുന്നു. അത് ഇന്ദിരാഗാന്ധിയുടെ ദുരന്തഭരിതമായ അന്ത്യത്തിന് വഴിയൊരുക്കി. പഞ്ചാബിന്റെ കാർഷിക വ്യാവസായിക വളർച്ച തടയാൻ തൽപ്പര കക്ഷികൾ സി.ഐ.എ.യുടെ ഒത്താശയോടെ സിഖ് യുവാക്കളിൽ ദേശവിരുദ്ധ തീവ്രവാദ ആശയം വളർത്തിയതാണെന്ന വിവാദം നിലനിൽക്കുമ്പോഴാണ് കോൺഗ്രസ്സിനെതിരെ കുൽദീപ് നയ്യാരുടെ ആരോപണം പുറത്തുവരുന്നത്. സിഖ് സംഘടനകളുടെ പ്രതിഷേധത്തിന് നയ്യാർ മറുപടി പറഞ്ഞിട്ടില്ല. അദ്ദേഹം തന്റെ ആത്മകഥയിൽ നിന്ന് വിവാദ പരാമർശം നീക്കം ചെയ്തിട്ടുമില്ല. 15 ഗ്രന്ഥങ്ങളിൽ പരന്നുകിടക്കുന്ന രാഷ്ട്രീയവും ചരിത്രവും വായിക്കുമ്പോൾ കുൽദീപ് നയ്യാർ സ്വതന്ത്ര ഇന്ത്യയുടെ ആത്മാവ് കണ്ടെത്തിയ ഒരു പത്രപ്രവർത്തകനായി നമ്മുടെ മുന്നിൽ ഭീമാകാരം പൂണ്ടു നിൽക്കുന്നതുപോലെ തോന്നും.

എഴുത്തിനു പുറമെ സാമൂഹിക ജീവിതത്തിൽ അദ്ദേഹം നടത്തുന്ന ഇടപെടലുകളും അദ്ദേഹത്തിന്റെ മനുഷ്യാവകാശ പോരാട്ടങ്ങളും അവഗണിക്കാവുന്നതല്ല. കുറേ വർഷങ്ങളായി അമൃത്സറിനടുത്ത് വാഗ അതിർത്തിയിൽ ഇന്ത്യയുടെയും പാകിസ്ഥാന്റെയും സ്വാതന്ത്ര്യ ദിനത്തിൽ (ആഗസ്റ്റ് 15,14) കുൽദീപ് നയ്യാർ സമാധാന പ്രേമികളെ സംഘടിപ്പിച്ച് കൂട്ടമായി ചെന്ന് മെഴുകുതിരി തെളിക്കുന്നു. ലാഹോറിലേക്ക് ബസ് യാത്ര ആരംഭിച്ച ദിവസം പ്രധാനമന്ത്രി എ.ബി.വാജ്പേയിയോടൊപ്പം ആ ബസ്സിൽ സഞ്ചരിച്ച പ്രമുഖരുടെ സംഘത്തിൽ കുൽദീപ് നയ്യാർ ഉണ്ടായിരുന്നു. യാത്രയ്ക്കിടയിൽ പ്രധാനമന്ത്രിയോട് നയ്യാർ ഇങ്ങനെ ചോദിച്ചു. ''എന്താണ് ഈ ബസ് റൂട്ട് ആരംഭിച്ചതിലൂടെ അങ്ങ് അർത്ഥമാക്കുന്നത്? ഇത് നീണ്ടുനിൽക്കുമെന്ന് വിശ്വസിക്കുന്നുണ്ടോ?'' വാജ്പേയി: ''നീണ്ടുനിന്നു കാണാൻ ആഗ്രഹിക്കുന്നു. ചരിത്രത്തിൽ സ്മരണീയമായിത്തീരുന്ന എന്തെങ്കിലുമൊക്കെ നമ്മൾ ചെയ്യണ്ടേ?'' ചരിത്രത്തിലെ ഓർമ്മപ്പിശകുപോലെ ഇന്ത്യ-പാക് ബന്ധങ്ങൾക്കിടയിൽ ആ ബസ് സർവീസ് നിലച്ചു. പാകിസ്ഥാനിൽ മുളച്ചു വളർന്ന ഭീകരവിത്തുകൾ മുംബൈ നഗരത്തെ 2008 നവംബർ 26-ന് ആക്രമിച്ചു തകർക്കാൻ ശ്രമിച്ചു. ഈ ഭീകരാക്രമണത്തിൽ കൊല്ലപ്പെട്ടവരിൽ ഒരാൾ തീവ്രവാദ വിരുദ്ധ സ്ക്വാഡിന്റെ തലവൻ ഹേമന്ത് കർക്കരെ ആയിരുന്നു. പാകിസ്ഥാനിലെ 'ഡാൺ' എന്ന പത്രത്തിൽ നയ്യാർ 2010 ഫെബ്രുവരിയിൽ എഴുതി, ഹേമന്തിനെ വധിച്ചത് ഹിന്ദു വലതുപക്ഷ തീവ്രവാദികളാണെന്ന്. ഇന്ത്യാവിരുദ്ധർക്ക് ആവേശം പകരുന്ന ഇത്തരം വെളിപ്പെടുത്തലുകൾ കുൽദീപ് നയ്യാർ തന്റെ പംക്തിയിൽ പലപ്പോഴും നടത്താറുണ്ട്. അതിനൊന്നും വിശ്വാസയോഗ്യമായ തെളിവുകൾ ഇല്ലാത്തതിനാൽ പരിചയസമ്പന്നനായ ഈ പത്രപ്രവർത്തകന്റെ മേൽ എപ്പോഴും വലിയൊരു ചോദ്യചിഹ്നം ഉയർന്നു നിൽക്കുന്നതായി നിഷ്പക്ഷ സമൂഹം കാണുന്നു. 1990-ൽ ബ്രിട്ടനിലെ ഇന്ത്യൻ ഹൈക്കമ്മീഷണറായി നിയമിതനായ കുൽദീപ് നയ്യാർ തന്റെ പത്രപംക്തിയെഴുത്തിലെ തീവ്രസ്വഭാവത്തിൽ യാതൊരു മയവും വരുത്തിയില്ല.


ജോസഫ് പുലിസ്റ്റർ

1996-ൽ ഐക്യരാഷ്ട്രസംഘടനാ പ്രതിനിധിയായിരുന്ന കുൽദീപ് നയ്യാർ പിറ്റേ വർഷം രാജ്യസഭയിലേക്ക് നാമനിർദ്ദേശം ചെയ്യപ്പെട്ടു. എന്നും രചനകളിൽ എല്ലാ സ്ഥാപിത താൽപ്പര്യങ്ങളുടേയും വിഗ്രഹം ഉടയ്ക്കുന്ന വിപ്ലവകാരി. ആസിഡ് ബൾബും മിസൈലുകളും ഒളിപ്പിച്ചുവച്ച വാക്കുകളും വരികളും എഴുത്തുകാരനായ നയ്യാരുടെ സ്വകാര്യ ജീവിതത്തെ ഒരിക്കലും അലട്ടുന്നില്ല. കാരണം അദ്ദേഹം ആ വരികൾക്കെല്ലാം അപ്പുറത്താണ് ജീവിക്കുന്നത്. അതിനാൽ 95-ാം വയസിലും നിർമമനും നിർവികാരനും നിരുപമനുമായി കുൽദീപ് നയ്യാർ എഴുതിക്കൊണ്ടേയിരിക്കുന്നു;

തുടരും



**ജോഷി ജോർജ്**
joshygeorgecartoonist@gmail.com
പത്രപ്രവർത്തകനും ടി.വി. അവതാരകനും മൈൻഡ് പവ്വർ ട്രെയ്നറുമാണ് ലേഖകൻ.

# Certain Traditions Remain Obsessions...

## Publishing News with Conviction for Generations

*Also Publishers of :*

**Rashtra Deepika Evening Daily**
SOUTH INDIA'S LARGEST SELLING EVENINGER

**Business Deepika**
ECONOMIC FORTNIGHTLY

**Karshakan**
AGRICULTURAL MONTHLY

**Sthreedhanam**
WOMEN'S MONTHLY

**Rashtra Deepika Cinema**
FILM FORTNIGHTLY

**Kuttikalude Deepika**
CHILDREN'S FORTNIGHTLY

**Children's Digest**
CHILDREN'S ENGLISH MONTHLY

INTERNET VERSIONS:

deepika.com

deepikamatrimonial.com

rashtradeepika.com

deepikaclassifieds.com


ദീപിക

നികുതി കുറയുന്ന സാധനങ്ങൾ

ഇരുനൂറിലേറെ സാധനങ്ങൾക്കു

GST

ജിഎസ്ടി കുറച്ചു

5%

1.5

COMMITMENT BEYOND NEWS



**DEEPIKA**

**The First Malayalam Daily**
**Since 1887**









**RASHTRA DEEPIKA LTD.**
Registered & Head Office
College Road, Kottayam, Kerala, Pin-686 001
Phone: 0481-3012222, Fax: 0481-2566066
E-mail: deepikaktm@deepika.com



# സിനിമ വന്ന വഴി

**ഭാഗം – 5**

2010–2011 കാലഘട്ടത്തിലാണ് മലയാളത്തിൽ മാറ്റത്തിന്റെ ധ്വനി ഉയർന്നത്. ഏറെ പ്രശംസിക്കപ്പെട്ട ട്രാഫിക്ക് എന്ന ചിത്രത്തോടു കൂടിയാണ് ഈ മാറ്റം എന്നു വിലയിരുത്തപ്പെടുന്നു. 'പുതുതലമുറ ചിത്രങ്ങൾ' എന്നു വിശേഷിക്കപ്പെട്ട ചിത്രങ്ങളായിരുന്നു തുടർന്നങ്ങോട്ടു ചലച്ചിത്ര രംഗം വാണത്.

## മലയാള സിനിമ ഇപ്പോൾ

ആക്ഷൻ - മസാല ശ്രേണിയിൽ വരുന്ന ചിത്രങ്ങളാണ് 2000 മുതൽ 2010 വരെയുള്ള കാലഘട്ടത്തിലും കൂടുതലായും പുറത്തുവന്നത്. 1993-ലെ ദേവാസുരത്തിന്റെ ചുവടുപറ്റി വന്ന തമ്പുരാൻ ചിത്രങ്ങളും സ്ലാപ്സ്റ്റിക് കോമഡിയ്ക്ക് ഏറെ പ്രാധാന്യം കൊടുത്ത മസാല ചിത്രങ്ങളും നിരവധിയാണ്. എങ്കിലും രഞ്ജിത്ത്, ബ്ലെസ്സി, ലാൽ ജോസ് തുടങ്ങിയ മികവു തെളിയിച്ച നിരവധി സംവിധായകരും ഈ ദശാബ്ദത്തിൽ മാത്രം സംവിധായക രംഗത്തേക്ക് വന്നവരാണ്. ഫാൻസ് അസോസിയേഷനുകളുടെ സ്വാധീനവും ഈ കാലഘട്ടത്തിലെ സിനിമകളെ ബാധിച്ചുവെന്ന് വിലയിരുത്തപ്പെടുന്നു.

2010–2011 കാലഘട്ടത്തിലാണ് മലയാളത്തിൽ മാറ്റത്തിന്റെ ധ്വനി ഉയർന്നത്. ഏറെ പ്രശംസിക്കപ്പെട്ട ട്രാഫിക്ക് എന്ന ചിത്രത്തോടു കൂടിയാണ് ഈ മാറ്റം എന്നു വിലയിരുത്തപ്പെടുന്നു. 'പുതുതലമുറ ചിത്രങ്ങൾ' എന്നു വിശേഷിക്കപ്പെട്ട ചിത്രങ്ങളായിരുന്നു തുടർന്നങ്ങോട്ടു ചലച്ചിത്ര രംഗം വാണത്. ആഷിഖ് അബു (സോൾട്ട് ആന്റ് പെപ്പർ, 22 ഫീമെയിൽ കോട്ടയം), ലിജോ ജോസ് പെല്ലിശ്ശേരി (നായകൻ, സിറ്റി ഓഫ് ഗോഡ്, ആമേൻ), അരുൺകുമാർ (കോക്ക്ടെയിൽ, ഈ അടുത്ത കാലത്ത്), സമീർ താഹിർ (ചാപ്പാ കുരിശ്), മാധവ് രാമദാസൻ (മേൽവിലാസം), വി.കെ. പ്രകാശ് (ബ്യൂട്ടിഫുൾ, ട്രിവാൻഡ്രം ലോഡ്ജ്) തുടങ്ങിയവർ ഇത്തരം ചിത്രങ്ങളുടെ വക്താക്കളായിരുന്നു. സംവിധായകരുടെ കൂട്ടായ്മയിൽ നിർമ്മിക്കപ്പെട്ട കേരള കഫേയും അഞ്ച് സുന്ദരികളും മികച്ച സംരംഭങ്ങളായിരുന്നു. മികച്ച സാങ്കേതികത്തികവ് അവകാശപ്പെടാവുന്നവയായിരുന്നു പുതുതലമുറ ചിത്രങ്ങളെങ്കിലും ഇവ മലയാള സിനിമയെ നഗരകേന്ദ്രീകൃതമാക്കി എന്നു വിമർശിക്കപ്പെടുന്നു.

സലീം അഹമ്മദ് സംവിധാനം ചെയ്ത ആദാമിന്റെ മകൻ അബു 2011-ലെ മികച്ച വിദേശഭാഷ ചിത്രത്തിനുള്ള ഓസ്കാർ പുരസ്കാരത്തിലേക്കു മത്സരിക്കാനായി ഇന്ത്യയിൽ നിന്നും തിരഞ്ഞെടുത്ത ചിത്രമായിരുന്നു. കൂടാതെ ആ വർഷത്തെ മികച്ച ചിത്രം, മികച്ച നടൻ (സലീം കുമാർ) ഉൾപ്പെടെ പ്രധാന ദേശീയപുരസ്കാരങ്ങളും ഈ ചിത്രം വാരിക്കൂട്ടി. ഉസ്താദ് ഹോട്ടൽ, തട്ടത്തിൻ മറയത്ത്, ദൃശ്യം, ബാംഗ്ലൂർ ഡേയ്സ്, പ്രേമം തുടങ്ങിയ ചിത്രങ്ങളുടെ വിജയം നൽകിയ പുത്തനുണർവ്വിലാണ്.

മമ്മൂട്ടി, മോഹൻലാൽ, സുരേഷ് ഗോപി, ജയറാം, ദിലീപ്, പൃഥ്വിരാജ്, ദുൽഖർ സൽമാൻ, ജയസൂര്യ, കുഞ്ചാക്കോ ബോബൻ, ഫഹദ് ഫാസിൽ, ആസിഫ് അലി, ഉണ്ണി മുകുന്ദൻ, നിവിൻ പോളി എന്നിവരാണ് ഇപ്പോഴത്തെ മുൻനിര നായകന്മാർ. പാർവ്വതി, പദ്മപ്രിയ, രമ്യ നമ്പീശൻ, മഞ്ജു വാരിയർ, ലക്ഷ്മി റായ്, കനിഹ, മൈഥിലി, ശ്വേത മേനോൻ, നിമിഷ സത്യൻ എന്നിവരാണ് ഇപ്പോഴത്തെ മുൻനിര നായികമാർ. നായകൻമാരിൽ മലയാള സിനിമയിലൂടെ രണ്ടും ഇംഗ്ലീഷ് സിനിമയിലൂടെ ഒരു ദേശീയ പുരസ്കാരവും നേടി മമ്മൂട്ടി. ജീവിച്ചിരിക്കുന്നവരിൽ ഏറ്റവും കൂടുതൽ







സിനിമയിൽ നായകനായ താരമാണ് അദ്ദേഹം. 100 ൽ കൂടുതൽ സിനിമകൾ നൂറു ദിവസം തീയേറ്ററിൽ ഓടുക എന്ന അപൂർവ റെക്കോർഡും അദ്ദേഹം സ്വന്തമാക്കി. മോഹൻലാലും പിന്നീട് ഈ നേട്ടം കൈ വരിച്ചു.

2006ൽ പുറത്തിറങ്ങിയ വി.കെ. പ്രകാശ് സംവിധാനം ചെയ്ത ഇന്ത്യയിലെ ആദ്യത്തെ ഡിജിറ്റൽ സിനിമ മൂന്നാമതൊരാൾ, 2010-ൽ പുറത്തിറങ്ങിയ, സതീഷ് കളത്തിൽ സംവിധാനം ചെയ്ത മൊബൈൽ ഫോൺ കാമറയിലൂടെ ചിത്രീകരിച്ച ലോകത്തിലെ ആദ്യത്തെ പരീക്ഷണ ചിത്രമായ ജലച്ഛായം എന്നിവയെല്ലാം ഇന്ത്യൻ സിനിമക്കുള്ള മലയാളത്തിന്റെ സംഭാവനകളാണ്.

മലയാള സിനിമ ഇപ്പോൾ കോടികളുടെ മണിമുഴക്കത്തിന്റെ കാലമാണ്. 1000 കോടിരൂപ വരെ ഒരു സിനിമയ്ക്ക് മാത്രമായി മലയാളത്തിൽ മുടക്കാൻ തയ്യാറായിരിക്കുകയാണ് നിർമ്മാതാക്കൾ. പ്രണവ് മോഹൻലാലിനെ നായകനാക്കി സംവിധായകൻ ജിത്തു ജോസഫ് ഒരുക്കിയ ആദിയാണ് 2018ൽ ഏറ്റവും അധികം ഗ്രോസ് നേടിയ ചിത്രം. 23.22 കോടിരൂപയാണ് ചിത്രം നേടിയത്. തൊട്ടടുത്ത് എത്തി നിൽക്കുന്നത്. സുഡാനി ഫ്രം നൈജീരിയ എന്ന ചിത്രമാണ്. കുറഞ്ഞ ബജറ്റിൽ പൂർത്തീകരിച്ച് കൂടുതൽ കളക്റ്റ് ചെയ്ത ചിത്രമെന്ന പ്രത്യേകതയും സുഡാനിക്കുണ്ട്. 16 കോടിക്ക് മേൽ കളക്ഷൻ ചിത്രം കേരളത്തിൽ നിന്നും നേടി. നവാഗതനായ സക്കറിയ ആണ് സുഡാനിയുടെ സംവിധായകൻ. സൗബിൻ ഷാഹിർ മുഴുനീള നായക വേഷത്തിൽ എത്തിയ ചിത്രമെന്ന പ്രത്യേകതയും സുഡാനിക്കുണ്ട്. ഈ ഫോർ എന്റർടെയിന്റ്മെന്റാണ് ചിത്രത്തിന്റെ നിർമ്മാതാക്കൾ.

രമേഷ് പിഷാരടി സംവിധായകനായ ആദ്യ ചിത്രം പഞ്ചവർണ്ണതത്തയും മികച്ച കളക്ഷൻ നേടിയ ചിത്രങ്ങളുടെ പട്ടികയിൽ ഉണ്ട്. ജയാറാം-കുഞ്ചാക്കോ ബോബൻ എന്നിവർ കേന്ദ്ര കഥാപാത്രങ്ങളായെത്തിയ പഞ്ചവർണ്ണതത്ത നിർമ്മിച്ചത് മണിയൻപിള്ള രാജുവാണ്. സപ്തരംഗ് എന്ന പുതിയ വിതരണ കമ്പനിയും ഈ സിനിമയോടെപ്പം രൂപം കൊണ്ടു. ഇതുവരെ 10 കോടിയോളം ഗ്രോസ് നേടി. കുഞ്ചാക്കോ ബോബൻ കല്ല്യാണ ഫോട്ടോഗ്രാഫറുടെ വേഷത്തിൽ എത്തിയ കുട്ടനാടൻ മാർപാപ്പ 8.5 കോടി ഗ്രോസ് നേടി ഹിറ്റ് ചാർട്ടിൽ ഇടം നേടി. നവാഗതനായ ശ്രീജിത്ത് വിജയനാണ് ചിത്രം സംവിധാനം ചെയ്തത്. മലയാളം മൂവി മേക്കേഴ്സ് ആണ് ചിത്രത്തിന്റെ നിർമ്മാതാക്കൾ.

ദിലീപ് നായകവേഷത്തിൽ എത്തിയ ബിഗ് ബജറ്റ് ചിത്രം കമ്മാരസംഭവം 11 കോടി രൂപയാണ് ഇതുവരെ നേടിയത്. ഗോകുലം ഗോപാലൻ നിർമ്മിച്ച ചിത്രം പരസ്യചിത്രങ്ങളിലൂടെ ശ്രദ്ധേയനായ രതീഷ് അമ്പാട്ടാണ് ഒരുക്കിയത്. പുതുമുഖങ്ങൾ അണിനിരന്ന ക്വീനാണ് ഈ വർഷത്തെ മറ്റൊരു ഹിറ്റ് ചിത്രം. വിനീത് ശ്രീനിവാസൻ നായകനായി എത്തിയ അരവിന്ദന്റെ അതിഥികളും ഈ വർഷത്തെ ഹിറ്റ് ചാർട്ടിൽ ഇടം നേടിയിട്ടുണ്ട്. മമ്മൂട്ടി ചിത്രം അങ്കിൾ സാമ്പത്തിക വിജയമാണ്.

ഇതിഹാസ കഥാപാത്രങ്ങളെ കൊണ്ട് മലയാള സിനിമ മുഖം മിനുക്കാനുള്ള തയ്യാറെടുപ്പിലാണ്. വെറുതെ ഇതിഹാസമെന്ന് മാത്രമല്ല ബിഗ് ബജറ്റിൽ നിർമ്മിക്കുന്നതാണ് എല്ലാ സിനിമകളും. എന്നാൽ ഇതുവരെ അത്തരമൊരു ബിഗ് ബജറ്റ് ചിത്രം എത്തിയിട്ടില്ല. പരിമിതികളിൽ നിന്നും തിയറ്ററുകളിലേക്ക് എത്തിയ സിനിമകളായിരുന്നു പലതും. ജനുവരി മുതൽ നിരവധി നവാഗത സംവിധായകരുടെ സിനിമകളാണ് മലയാളത്തിൽ പിറന്നത്. ലാഭവും നഷ്ടവും ഫിഫ്റ്റി ഫിഫ്റ്റി ആയിട്ടാണ് മുന്നോട്ടുള്ള യാത്ര. കഴിഞ്ഞ മാസങ്ങളിൽ എത്തിയ സിനിമകളും അവയുടെ നിലവാരവും ഇനി വരാനിരിക്കുന്ന സിനിമകളും എതൊക്കെയാണെന്ന് നോക്കാം...

2018 ജനുവരിയിൽ തീയറ്ററുകളിലേക്കെത്തിയത് പത്ത് സിനിമകളായിരുന്നു. എല്ലാം ഒന്നിനൊന്ന് മികച്ച് നിൽക്കുന്ന സിനിമകളായിരുന്നു. എന്നാൽ ബോക്സ് ഓഫീസിൽ തിളങ്ങാൻ പല സിനിമകൾക്കും കഴിയാതെ പോയിരുന്നു.

ഗ്രാൻഡ് പിക്സിന്റെ ദിവാൻജിമൂല ജനുവരി 5 നായിരുന്നു റിലീസ് നടന്നത്. മൂന്ന് സിനിമകളായിരുന്നു അന്ന് റിലീസിനെത്തിയത്. കുഞ്ചാക്കോ ബോബനെ നായകനാക്കി അനിൽ രാധാകൃഷ്ണമേനോൻ സംവിധാനം ചെയ്ത ദിവാൻജിമൂല മോശമില്ലാത്ത അഭിപ്രായം ഉണ്ടെങ്കിലും ബോക്സ് ഓഫീസിൽ കാര്യമായ ചലനമുണ്ടാക്കാൻ സിനിമയ്ക്ക് കഴിഞ്ഞിരുന്നില്ല.

ജനുവരി 5 ലെ മറ്റൊരു സിനിമയായിരുന്നു ഈട. താരപുത്രൻ ഷെയിൻ നീഗം നായകനായി അഭിനയിച്ച സിനിമയിൽ നിമിഷ സജയനായിരുന്നു നായിക.






















ബി അജിത്ത് കുമാർ സംവിധാനം ചെയ്ത സിനിമയ്ക്ക് മോശമില്ലാത്ത പ്രകടനം എന്ന വിലയിരുത്തലായിരുന്നു ഉണ്ടായിരുന്നത്. സിദ്ദീഖ് താമരശ്ശേരി സംവിധാനം ചെയ്ത സിനിമയായിരുന്നു സഖാവിന്റെ പ്രിയസഖി. സുധീർ കരമന കേന്ദ്ര കഥാപാത്രത്തെ അവതരിപ്പിച്ച സിനിമയായിരുന്ന ജനുവരി 5 ലെ മൂന്നാമത്തെ സിനിമ. വിപ്ലവും പ്രണയവും കോർത്തിണക്കി പ്രദർശനത്തിനെത്തിയ സിനിമയ്ക്ക് കാര്യമായി വിജയിക്കാൻ കഴിഞ്ഞില്ലായിരുന്നു. സലീം കുമാറിന്റെ രണ്ടാമത്തെ സംവിധാന സംരംഭമായിരുന്നു ദൈവമേ കൈതൊഴാം കെ. കുമാറകണം. ജയറാമിനെ നായകനാക്കി അവതരിപ്പിച്ച സിനിമ ഒരു കുടുംബചിത്രമായിരുന്നു. അനുശ്രീ ആയിരുന്നു നായിക. മികച്ച പ്രതികരണം തന്നെയായിരുന്നു സിനിമയ്ക്ക് കിട്ടിയിരുന്നത്. നവാഗതനായ ഡിജോ ജോസ് ആന്റണി സംവിധാനം ചെയ്ത ക്വീൻ നവാഗതരുടേത് മാത്രം സിനിമ എന്ന് പറയാൻ പറ്റുന്ന സിനിമയായിരുന്നു. സിനിമയിൽ അഭിനയിച്ച എല്ലാവരും തന്നെ പുതുമുഖങ്ങളായിരുന്നു. കോളേജ് പശ്ചാത്തലത്തിലൊരുക്കിയ സിനിമയ്ക്ക് വലിയ സ്വീകരണമായിരുന്നു കിട്ടിയത്. ഛായാഗ്രാഹകൻ വേണു തിരക്കഥയെഴുതി സംവിധാനം ചെയ്ത സിനിമയാണ് കാർബൺ. ഫഹദ് ഫാസിൽ നായകനായി അഭിനയിച്ച സിനിമയിൽ മംമ്ത മോഹൻദാസായിരുന്നു ചിത്രത്തിലെ നായിക.

കുഞ്ചാക്കോ ബോബൻ സുഗീത് കൂട്ടുകെട്ടിലെത്തിയ നാലാമത്തെ സിനിമയാണ് ശിക്കാരി ശംഭു. 2018 ലെ കുഞ്ചാക്കോ ബോബന്റെ രണ്ടാമത്തെ സിനിമയായിരുന്നു ഇത്. പേര് സൂചിപ്പിക്കുന്നത് പോലെ തന്നെ ശിക്കാരി ശംഭുവിനെ പോലെയൊരു കഥാപാത്രമായിരുന്നു സിനിമയിലുണ്ടായിരുന്നത്. നല്ലൊരു സിനിമ എന്ന വിലയിരുത്തലായിരുന്നു ശിക്കാരി ശംഭുവിന് കിട്ടിയത്. റിപ്പബ്ലിക് ദിനത്തിൽ റിലീസിനെത്തിയ സിനിമകളിലൊന്നാണ് സ്ട്രീറ്റ്ലൈറ്റ്സ്. താരരാജാവ് മമ്മൂട്ടിയുടെ 2018ലെ ആദ്യ സിനിമ കൂടിയായ സ്ട്രീറ്റ് ലൈറ്റ്സ് ഒരു ആക്ഷൻ ത്രില്ലറായിട്ടാണ് നിർമ്മിച്ചത്. ഗംഭീര സ്വീകരണമായിരുന്നു സിനിമയ്ക്ക് കിട്ടിയത്. എന്നാൽ പ്രതീക്ഷിച്ച പോലെ വിജയിക്കാൻ സിനിമയ്ക്ക് കഴിഞ്ഞിരുന്നില്ല. താരപുത്രൻ പ്രണവ് മോഹൻലാൽ നായകനായി അരങ്ങേറ്റം കുറിച്ച സിനിമയായിരുന്നു ആദി. ജിത്തു ജോസഫിന്റെ സംവിധാനത്തിലെത്തിയ സിനിമ 2018 ലെ ആദ്യത്തെ ബ്ലോക് ബസ്റ്റർ സിനിമയായിരുന്നു. അരങ്ങേറ്റം തന്നെ ഹിറ്റാക്കാൻ പ്രണവിന് കഴിഞ്ഞു.

നിവിൻ പോളിയുടെ കരിയറിലെ ഫീൽഗുഡ് സിനിമ എന്ന വിലയിരുത്തപ്പെട്ട സിനിമയാണ് ഹേയ് ജൂഡ്. ശ്യാമപ്രസാദ് സംവിധാനം ചെയ്ത സിനിമ ഫെബ്രുവരിയിൽ റിലീസ് ചെയ്തു. തമിഴ്




നടി തൃഷ മലയാളത്തിൽ അഭിനയിച്ച സിനിമ എന്ന പ്രത്യേകതയും സിനിമയ്ക്കുണ്ടായിരുന്നു.

മഞ്ജു വാര്യരെ നായികയാക്കി കമൽ സംവിധാനം ചെയ്ത ആമി. മാധവിക്കുട്ടിയുടെ ജീവിതകഥ ആസ്പദമാക്കി നിർമ്മിച്ചതായിരുന്നു. സിനിമയിൽ ടൊവിനോ തോമസ്, മുരളി ഗോപി, അനൂപ് മേനോൻ എന്നിവരായിരുന്നു പ്രധാന കഥാപാത്രങ്ങളെ അവതരിപ്പിച്ചിരുന്നത്. ബിജു മേനോന്റെ സ്ഥിരം കോമഡി ചിത്രങ്ങളുടെ കൂട്ടത്തിലേക്ക് എത്തിയ സിനിമയായിരുന്നു റോസപ്പൂ. നീരജ് മാധവായിരുന്നു സിനിമയിലെ മറ്റൊരു കേന്ദ്ര കഥാപാത്രത്തെ അവതരിപ്പിച്ചിരുന്നത്. വിനു ജോസഫ് സംവിധാനം ചെയ്ത സിനിമയ്ക്ക് പ്രതീക്ഷിച്ച വിജയം കൈവരിക്കാൻ കഴിഞ്ഞിരുന്നില്ല.

സിദ്ധാർത്ഥ് മേനോനെ നായകനാക്കി ഡോക്ടർ സിജു ജവഹർ സംവിധാനം ചെയ്ത സിനിമയായിരുന്നു കഥ പറഞ്ഞ കഥ. പുതുമുഖങ്ങളെ കേന്ദ്ര കഥാപാത്രങ്ങളാക്കി തിരക്കഥാകൃത്തായ നജീം കോയ സംവിധാനം ചെയ്ത സിനിമയായിരുന്നു കളി. ആഗസ്റ്റ് സിനിമ നിർമ്മിച്ച സിനിമയ്ക്ക് മോശമില്ലാത്ത പ്രതികരണമായിരുന്നു കിട്ടിയത്. നവാഗതനായ പ്രവീൺ നാരായണൻ സംവിധാനം ചെയ്ത സിനിമയായിരുന്നു അങ്കരാജ്യത്തെ ജിമ്മന്മാർ. രൂപേഷ് പീതംബരൻ, രാജീവ് പിള്ളതുടങ്ങിയ താരങ്ങളായിരുന്നു സിനിമയിലഭിയിച്ചത്. എന്റർടെയിനറായി നിർമ്മിച്ച ഈ സിനിമയ്ക്കും പ്രതീക്ഷിച്ച വിജയം നേടാൻ കഴിഞ്ഞില്ല.

ക്യാപ്റ്റൻ എന്ന സിനിമ ഫുട്ബോൾ താരമായിരുന്ന വി.പി. സത്യന്റെ ജീവിതകഥയെ ആസ്പദമാക്കി നിർമ്മിച്ചതാണ്. സൂപ്പർ ഹിറ്റ് എന്ന ലെവലിലേക്കാണ് ഈ സിനിമ എത്തിയത്. നവാഗതനായ പജേഷ് സെൻ സംവിധാനം ചെയ്ത സിനിമയിൽ അനു സിത്താരയായിരുന്നു നായിക. ശ്രാവൺ മുകേഷ് നായകനായി അരങ്ങേറ്റം കുറിച്ച സിനിമയായിരുന്നു കല്യാണം. രാജേഷ് നായർ സംവിധാനം ചെയ്ത ഈ സിനിമ മോശമില്ലാത്ത പ്രതികരണം നേടി. ഭഗത് മാനുവൽ, മാസ്റ്റർ ചേദൻ ലാൽ എന്നിവർ പ്രധാന കഥാപാത്രങ്ങളെ അവതരിപ്പിച്ച സിനിമയാണ് സുഖമാണോ ദാവിദേ. പപ്പായ് ക്രിയേഷൻസിന്റെ ബാനറിൽ നിർമ്മിച്ച സിനിമ അനൂപ് ചന്ദ്രൻ, രാജൻ മോഹൻ എന്നിവർ ചേർന്നാണ് സംവിധാനം ചെയ്തത്. മനോജ് കെ ജയനും ലെനയും പ്രധാന കഥാപാത്രങ്ങളെ അവതരിപ്പിച്ച സിനിമയാണ് ബോൺസായ്. ദളിത് മനുഷ്യരുടെ അതിജീവനത്തിന്റെ കഥയെ ആസ്പദമാക്കിയാണ് ബോൺസായ് നിർമ്മിച്ചത്.

കുടിവെള്ളക്ഷാമം പ്രമേയമാക്കി ഒരുക്കിയ സിനിമയാണ് കിണർ. മലയാളത്തിലും തമിഴിലും നിർമ്മിച്ചിരുന്നു. ജയപ്രദ കേന്ദ്ര കഥാപാത്രത്തെ അവതരിപ്പിക്കുന്ന സിനിമ എം.എ. നിഷാദാണ് സംവിധാനം ചെയ്യുന്നത്. അൻസൺ പോളിനെ നായകനാക്കി നിർമ്മിച്ച സിനിമയായിരുന്നു കല വിപ്ലവം പ്രണയം. നവാഗതനായ ജിതിൻ ജിത്തു സംവിധാനം ചെയ്ത സിനിമ പേരിലുള്ള കല വിപ്ലവം പ്രണയം എന്നിങ്ങനെയുള്ള കാര്യങ്ങളെ ആയിരുന്നു അവതരിപ്പിച്ചിരുന്നത്. ബൈജു കുറുപ്പ്, ഗായത്രി സുരേഷ് എന്നിവരാണ് സിനിമയിലെ മറ്റ് കേന്ദ്ര കഥാപാത്രങ്ങളെ അവതരിപ്പിച്ചത്. റാഫിയുടെ പാട്ടുകൾ ജനങ്ങളെ കേൾപ്പിക്കുക എന്ന ലക്ഷ്യത്തോടെ ആരംഭിച്ച കല്ലായിക്കാരുടെ സ്വന്തം കമ്മ്യൂണിറ്റി റേഡിയോ ആണ് കല്ലായി എഫ് എം. ഇതാണ് സിനിമയുടെ ഇതിവൃത്തമായി വരുന്നത്. ശ്രീനിവാസൻ കേന്ദ്ര കഥാപാത്രത്തെ അവതരിപ്പിച്ച സിനിമ വിനീഷ് മില്ലേനിയമായിരുന്നു അണിയിച്ചൊരുക്കിയത്. നവാഗതനായ സൈജു എസ്. എസ്. സംവിധാനം ചെയ്ത് വൈശാഖ് നിർമ്മിക്കുന്ന സിനിമയാണ് ഇര. ഉണ്ണി മുകുന്ദൻ നായകനാവുന്ന സിനിമയിൽ ഗോകുൽ സുരേഷ്, മിയ ജോർജ്, എന്നിവരാണ് പ്രധാന കഥാപാത്രങ്ങളെ അവതരിപ്പിക്കുന്നത്. നെടുമുടി വേണു പ്രധാന കഥാപാത്രത്തെ അവതരിപ്പിക്കുന്ന സിനിമയാണ് ഖലീഫ. മുബിഹഖ് സംവിധാനം ചെയ്യുന്ന സിനിമയും മാർച്ചിൽ തിയറ്ററുകളിലേക്ക് എത്തി. കാളിദാസ് ജയറാം നായകനായി അരങ്ങേറ്റം കുറിക്കുന്ന പൂമരം മാർച്ചിൽ റിലീസായി. ടൊവിനോ തോമസ്, പ്രിയ ബാജ്പേയിയും നായികാ നായകന്മാരായി അഭിനയിക്കുന്ന സിനിമയാണ് അഭിയുടെ കഥ അനുവിന്റെയും. ബിആർ വിജയലക്ഷ്മി സംവിധാനം ചെയ്യുന്ന ഈ സിനിമയും മാർച്ചിലായിരുന്നു റിലീസ്. വേലക്കാരിയായിരുന്താലും നീയെൻ മോഹവല്ലി എന്ന പേരിൽ രാഹുൽ മാധവ്, ശ്രാവ്യ എന്നിവരെ കേന്ദ്ര കഥാപാത്രമാക്കി ഗോവിന്ദ് വരാഹ രചനയും സംവിധാനവും നിർവഹിച്ച സിനിമയും പൃഥ്വിരാജ് പാർവ്വതി കൂട്ടുകെട്ടിലെത്തുന്ന മൈസ്റ്റോറിയും മാർച്ചിൽ റിലീസ് ചെയ്തു. കട്ടപ്പനയിലെ ഋത്വിക് റോഷൻ എന്ന സിനിമയ്ക്ക് ശേഷം വിഷ്ണു ഉണ്ണികൃഷ്ണനും ധർമജനും പ്രധാന കഥാപാത്രങ്ങളെ അവതരിപ്പിക്കുന്ന സിനിമയാണ് വികടകുമാരൻ. ബോബൻ സാമുവലാണ് സിനിമ സംവിധാനം ചെയ്തത്. 2018 ലെ കുഞ്ചാക്കോ ബോബന്റെ മൂന്നാമത്തെ സിനിമയാണ് കുട്ടനാടൻ മാർപാപ്പ. ശ്രീജിത്ത് വിജയൻ സംവിധാനം ചെയ്യുന്ന സിനിമ അങ്കമാലി ഡയറീസിലെ പെപ്പ എന്ന ആന്റണി വർഗീസ് നായകനാവുന്ന രണ്ടാമത്തെ സിനിമയാണ് സ്വാതന്ത്ര്യം അർദ്ധരാത്രിയിൽ. മമ്മൂട്ടി ആരാധകർ ഏറെ പ്രതീക്ഷയോടെ കാത്തിരുന്ന സിനിമയാണ് പരോൾ.

മമ്മൂട്ടിയുടെ പുതിയ ചിത്രം അബ്രഹാമിന്റെ സന്തതികൾ മികച്ച അഭിപ്രായം നേടിയിട്ടുണ്ട്. അദ്ദേഹത്തിന്റെ കുട്ടനാടൻ ബ്ലോഗ് അണിയറയിൽ ഒരുങ്ങുന്നു. പുതുമകൾക്കു ശ്രമിക്കുന്ന ജയസൂര്യയുടെ ചൂണ്ട, ഞാൻ മേരിക്കുട്ടി എന്നിവയും പുതുമയുള്ളതാണ്. മോഹൻലാലിന്റെ ഒടിയനാണ് അടുത്ത വലിയ പ്രതീക്ഷ. ●

## വട്ടിപ്പണം




ഹക്കിം ഷാ സംവിധാനം ചെയ്യുന്ന വട്ടിപ്പണം ചിത്രത്തിന്റെ ഫസ്റ്റ്ലുക്ക് പോസ്റ്റർ പുറത്തിറങ്ങി. സ്പെക്ട്രാ ഫിലിംസിന്റെ ബാനറിൽ മെൽവിൻ പെരേര, സ്റ്റാലിൻ വിഗരസ് എന്നിവർ ചേർന്നാണ് ചിത്രം നിർമ്മിക്കുന്നത്. ജൂലൈ ആദ്യ വാരം ചിത്രത്തിന്റെ ഷൂട്ടിംങ് ആരംഭിക്കുമെന്ന് അണിയറ പ്രവർത്തകർ അറിയിച്ചു.

കേരള-തമിഴ്നാട് അതിർത്തിലുണ്ടാകുന്ന സംഭവ വികാസങ്ങളാണ് വട്ടിപ്പണം ചിത്രത്തിന്റെ പ്രമേയം. ടിറ്റോ വിൽസൺ, ഗ്വരിൻ വിഗരസ്, തമിഴ് നടൻ സമ്പത്ത്, ബിനീഷ് ബാസ്റ്റിൻ എന്നിവരാണ് കേന്ദ്ര കഥാപാത്രങ്ങളെ അവതരിപ്പിക്കുന്നത്. കൂടാതെ പുതുമുഖങ്ങളും അണിനിരക്കുന്നുണ്ട്. തമിഴ് മലയാളം ഭാഷകളിൽ ചിത്രം പുറത്തിറങ്ങും. ഷൈൻ പുള്ളിക്കലാണ് സംഗീതം നൽകുന്നത്.

## വരത്തൻ

അമൽ നീരദ് സംവിധാനം ചെയ്യുന്ന ഫഹദ് ഫാസിൽ ചിത്രത്തിനു പേരിട്ടു വരത്തൻ എന്നാണ് സിനിമയുടെ പേര്. ചിത്രത്തിന്റെ ഫസ്റ്റ്ലുക്ക് പോസ്റ്ററും പുറത്തുവിട്ടിട്ടുണ്ട്. നസ്രിയയും അമൽ നീരദും ചേർന്നാണ് ഈ സിനിമ നിർമ്മിക്കുന്നത്. മായാനദിയിലൂടെ തിളങ്ങിയ ഐശ്വര്യ ലക്ഷ്മിയാണ് ചിത്രത്തിലെ നായിക. ചിത്രം ഓണം റിലീസ് ആയി എത്തുമെന്നാണ് സൂചന.







## ക്യൂബൻകോളനി

അങ്കമാലി ഡയറീസ് എന്ന സൂപ്പർ ഹിറ്റ് ചിത്രത്തിന് ശേഷം അങ്കമാലി പശ്ചാത്തലമാക്കി ഹാലിആൻ ഗ്രൂപ്പ് പ്രൊഡക്ഷൻ ഹൗസ് നിർമിക്കുന്ന പുതിയചിത്രം ക്യൂബൻകോളനി. മനോജ് വർഗീസ് പാറേക്കാട്ടിൽ കഥയും തിരക്കഥയും എഴുതി സംവിധാനം ചെയ്യുന്നു. ചിത്രം അങ്കമാലിയിലും പരിസര പ്രദേശങ്ങളിലുമാണ് ഷൂട്ട് ചെയ്തത്. മഹേഷിന്റെ പ്രതികാരം, മെക്സിക്കൻ അപാരത എന്നീ ചിത്രങ്ങളിലൂടെ ശ്രദ്ധേയനായ ജിനോ ജോൺ പ്രധാന കഥാപാത്രത്തെ അവതരിപ്പിക്കുന്നു. ഡി ഫോർ ഡാൻസ് ഫെയിം അനഘ മരിയ വർഗ്ഗീസ് എന്നിവരും പ്രധാന വേഷങ്ങളിൽ എത്തുന്നു.

## കൂടെ-അഞ്ജലി മേനോൻ-പൃഥിരാജ് സിനിമ

പൃഥിരാജിനെ നായകനാക്കി അഞ്ജലി മേനോൻ സംവിധാനം ചെയ്ത പുതിയ സിനിമ കൂടെ. പാർവതിയാണ് ചിത്രത്തിലെ നായിക. ജൂലൈ ആറിനാണ് ചിത്രം പ്രദർശനത്തിനെത്തുക. മഞ്ചാടിക്കുരുവാണ് അഞ്ജലി മേനോനും പൃഥിരാജും നേരത്തെ ഒന്നിച്ച സിനിമ. ഒരിടവേളയ്ക്ക് ശേഷം നസ്രിയ അഭിനയിക്കുന്നുവെന്ന പ്രത്യേകതയുമുണ്ട്. പൃഥിരാജിന്റെ സഹോദരിയായാണ് നസ്രിയ അഭിനയിക്കുന്നത്. അതേസമയം രണ്ട് വ്യത്യസ്ത ലുക്കിലാണ് പൃഥിരാജ് അഭിനയിക്കുക . അതുൽ കുൽക്കർണിയും ചിത്രത്തിലുണ്ട്. എം ജയചന്ദ്രൻ ആണ് സംഗീതസംവിധാനം നിർവഹിക്കുന്നത്.



## 'DRAമാ'




മോഹൻലാൽ-രഞ്ജിത്ത് വീണ്ടും ഒന്നിക്കുന്ന ചിത്രത്തിന് പേരിട്ടു. ഇംഗ്ലീഷ്, മലയാളം അക്ഷരങ്ങളിൽ 'DRAമാ' എന്ന് എഴുതിയ കൗതുകമുണർത്തുന്ന ടൈറ്റിംലിംഗ് ആണ് ചിത്രത്തിന്റേത്. മോഹൻലാലിന്റെ പുതിയ മാജിക്ക് എന്നും പേരിനൊപ്പം പുറത്തെത്തിയ ഫസ്റ്റ് ലുക്ക് പോസ്റ്ററിൽ വാഗ്ദാനമുണ്ട്. ലണ്ടനിലാണ് സിനിമയുടെ ചിത്രീകരണം ആരംഭിച്ചത്. വർണചിത്ര ഗുഡ് ലൈൻ പ്രൊഡക്ഷൻസിന്റെയും ലില്ലിപാഡ് മോഷൻ പിക്ചേഴ്സിന്റെയും ബാനറിൽ എംകെ നാസ്സറും മഹാ സുബൈറും ചേർന്നാണ് ചിത്രത്തിന്റെ നിർമ്മാണം നിർവ്വഹിക്കുന്നത്.




## കോണ്ടസയുടെ ടീസർ

അപ്പാനി ശരത് ആദ്യമായി നായകനാകുന്ന ചിത്രം കോസയുടെ ടീസർ പുറത്തിറങ്ങി. കോസ ഒരു ആക്ഷൻ ത്രില്ലറാണ്. പുതുമുഖ സംവിധായകനായ സുദീപ് ഈ എസ് ആണ് ചിത്രം ഒരുക്കുന്നത്. ചിത്രത്തിന് വേണ്ടി സംഗീതം നിർവഹിച്ചിരിക്കുന്നത് റിജേഷ്, ജെഫ്രിസ് തുടങ്ങിയവരാണ്. ഗോപിസുന്ദർ ആണ് പശ്ചാത്തല സംഗീതം. കഥ, തിരക്കഥ, സംഭാഷണം നിർവഹിച്ചിരിക്കുന്നത് റിയാസ്.

## ലൂസിഫർ

ലൂസിഫറിൽ ടോവിനോ മോഹൻലാലിന്റെ അനിയനാകുമ്പോൾ വില്ലനാകുന്നത് വിവേക് ഒബ്റോയി എന്ന് റിപ്പോർട്ടുകൾ. വലിയ ബഡ്ജറ്റിൽ ഒരുങ്ങുന്ന സിനിമയുടെ സംവിധായകൻ പൃഥിരാജാണ്. മുരളി ഗോപി കഥയും തിരക്കഥയും എഴുതുന്ന ചിത്രത്തിന്റെ നിർമ്മാതാവ് ആന്റണി പെരുമ്പാവൂർ ആണ്. പൃഥിരാജിന്റെ ആദ്യ സംവിധാന ചിത്രമാണ് ലൂസിഫർ.




## ഒടിയൻ ഒക്ടോബറിൽ റിലീസ് പ്രതീക്ഷ




മോഹൻലാൽ ചിത്രമായ ഒടിയൻ കേരളത്തിൽ മാത്രം 400ൽ അധികം സ്ക്രീനുകളിൽ റിലീസ് ചെയ്യുമെന്നാണ് റിപ്പോർട്ട്. ഒക്ടോബറിലായിരിക്കും ഒടിയന്റെ റിലീസ്. ഒടിയന്റെ യൗവനം മുതൽ 60 വയസ് വരെയുള്ള കഥാപാത്രത്തെ മോഹൻലാൽ തന്നെയാണ് അവതരിപ്പിക്കുന്നത്. ചിത്രത്തിൽ മഞ്ജു വാര്യരാണ് നായിക. മോഹൻലാൽ ഒടിയൻ ആകുമ്പോൾ പ്രഭ എന്ന കഥാപാത്രത്തെയാണ് മഞ്ജു വാര്യർ അവതരിപ്പിക്കുന്നത്. ശ്രീകുമാർ മേനോൻ ആണ് ചിത്രം സംവിധാനം ചെയ്യുന്നത്. ഹരികൃഷ്ണൻ ആണ് ചിത്രത്തിന്റെ തിരക്കഥ എഴുതുന്നത്. രാവുണ്ണി എന്ന വില്ലൻ കഥാപാത്രമായി പ്രകാശ് രാജ് എത്തുന്നു.

# വീട്ടിൽ ഒരു ബ്യൂട്ടി പാർലർ



## മഴക്കാല സൗന്ദര്യ പരിചരണം

തുളച്ചുകയറുന്ന സൂര്യരശ്മികൾക്ക് ശേഷം ലഭിക്കുന്ന മഴയെ ഇഷ്ടപ്പെടാത്തവർ ആരുണ്ട്? വലിയ ഒരു ആശ്വാസം തന്നെയല്ലേ മഴ നമുക്ക് തരുന്നത്? എന്നാൽ ചർമ്മത്തിന്റെ കാര്യം ഇതിൽനിന്നും വ്യത്യസ്തമാണ്. ചില പരിചരണം ചർമ്മത്തിന് കൂടിയേ തീരൂ. അതുപോലെ തന്നെയാണ് തലമുടിയുടെ കാര്യവും.

വേനൽക്കാലം അവസാനിക്കുന്നതോടെ സൂര്യാതാപമേറ്റ ചർമ്മത്തിലെ സുഷിരങ്ങൾ തുറന്നിരിക്കും. കുരു, അണുബാധ എന്നിവയൊക്കെ ചർമ്മത്തെ അലട്ടും. മുടി പൊട്ടിപ്പോകാനിടയാകും.മഴക്കാലത്ത് മുഖത്തിന് ഉണർവ് പകരാൻ തണുത്ത വെള്ളം കൊണ്ട് മൂന്നുനാലു തവണ ദിവസം കഴുകിയിരിക്കണം. ആഴ്ചയിൽ ഒരിക്കൽ നല്ല സ്ക്രബ്ബർ ഉപയോഗിക്കാം. വെളിച്ചെണ്ണ കാച്ചിയത് തലയിൽ തേച്ച് മസാജ് ചെയ്യണം. മുടി നന്നായി തോർത്താൻ ശ്രദ്ധിക്കുക. നമ്മുടെ ഭക്ഷണക്രമത്തിൽ പ്രധാന പങ്കുവഹിക്കുന്ന ഇഞ്ചിയും മഞ്ഞളും മഴക്കാലത്തിനു യോജിച്ചവയാണ്.

മഴക്കാലത്ത് യാത്രകൾ കുറവായിരിക്കും. ഇത്തരം അവസരങ്ങൾ സൗന്ദര്യസംരക്ഷണത്തിനായി അൽപ നേരം മാറ്റിവെക്കുക. കപ്പളങ്ങ (ഓമയ്ക്ക) പഴുത്തത് കൊണ്ടുള്ള മാസ്ക് മഴക്കാലത്ത് യോജിച്ചതാണ്. ഇത് മൃതകോശങ്ങളെ ചർമ്മത്തിൽ നിന്നും ഒഴിവാക്കാൻ സഹായിക്കും.

നാരങ്ങ പിഴിഞ്ഞ് മുഖത്തും ശരീരത്തിലും തേക്കുന്നതും കുളിക്കുന്ന വെള്ളത്തിൽ ചേർത്ത് ഉപയോഗിക്കുന്നതും നല്ലതാണ്. നാരങ്ങാനീരും അരിപ്പൊടിയും തമ്മിൽ ചേർത്ത് കുഴമ്പുരൂപത്തിലാക്കി മുഖത്തും ശരീരത്തിലാകമാനവും തേക്കുന്നത് കറുത്തതും മങ്ങിയതുമായ കോശങ്ങളെ അകറ്റാൻ സഹായിക്കും.

നാരങ്ങാനീരും തൈരും ചന്ദനപ്പൊടിയും യോജിപ്പിച്ചാൽ നല്ല ഒരു മാസ്ക് റെഡി. മുഖത്തെ കരിവാളിപ്പ് മാറ്റാനായി ഇത് തേച്ച ഇടം നന്നായി ഉരസുകയും ചെയ്യുക.

## ബ്ലാക്ക്ഹെഡ്സിന് പരിഹാരം

സൗന്ദര്യസംരക്ഷണത്തിന്റെ കാര്യത്തിൽ എപ്പോഴും പ്രതിസന്ധി സൃഷ്ടിക്കുന്ന ഒന്നാണ് മുഖത്തുണ്ടാവുന്ന ബ്ലാക്ക്ഹെഡ്സ്. അതിനെ ഇല്ലാതാക്കുന്നതിനും മുഖത്തിന്റെ സ്വാഭാവിക നിറം നിലനിർത്തുന്നതിനും സഹായിക്കുന്ന ചില മാർഗ്ഗങ്ങൾ ഉണ്ട്. ഇത് സൗന്ദര്യസംരക്ഷണത്തിന്റെ കാര്യത്തിൽ യാതൊരു വിധത്തിലുള്ള പാർശ്വഫലങ്ങളും ഉണ്ടാക്കുകയില്ല. ഇന്നത്തെ കാലത്ത് സൗന്ദര്യസംരക്ഷണത്തിന് പല വിധത്തിലുള്ള മാർഗ്ഗങ്ങൾ നമ്മളിൽ പലരും പ്രയോഗിക്കാറുണ്ട്. എന്നാൽ ഇതെല്ലാം പലപ്പോഴും പല വിധത്തിലുള്ള പാർശ്വഫലങ്ങളും ഉണ്ടാക്കുന്നുണ്ട്. അതിനെല്ലാം പരിഹാരം കാണുന്നതിന് സഹായിക്കുന്ന മാർഗ്ഗങ്ങളിൽ പ്രധാനപ്പെട്ടത് പ്രകൃതിദത്ത മാർഗ്ഗങ്ങൾ തന്നെയാണ്.

ചർമ്മത്തിന് വരൾച്ച, നിറം കുറവ്, ബ്ലാക്ക്ഹെഡ്സ് എന്നിവയെല്ലാം പലപ്പോഴും പ്രശ്നങ്ങളുടെ കൂട്ടത്തിൽ മുന്നിലാണ്. എന്നാൽ ഇത്തരത്തിലുള്ള പ്രശ്നങ്ങൾക്കെല്ലാം പരിഹാരം കാണുന്നതിനും ചർമ്മത്തിന് കൂടുതൽ നിറവും തിളക്കവും വർദ്ധിപ്പിക്കുന്നതിനും സഹായിക്കുന്ന ചില മാർഗ്ഗങ്ങൾ ഉണ്ട്.

എത്രയൊക്കെ ഇല്ലാതാക്കിയാലും വീണ്ടും വരുന്ന ഒന്നാണ് ബ്ലാക്ക്ഹെഡ്സ്. അതുകൊണ്ട് തന്നെ അതിനെ ഇല്ലാതാക്കാൻ ശ്രദ്ധിക്കേണ്ടത് അത്യാവശ്യമാണ്. മൂക്കിനിരുവശത്തും കവിളിലും പലപ്പോഴും ബ്ലാക്ക്ഹെഡ്സ് കാണാവുന്നതാണ്. ഇതിനെ പൂർണമായും ഇല്ലാതാക്കുന്നതിനായി ചില കാര്യങ്ങൾ ശ്രദ്ധിക്കാം. പ്രകൃതിദത്ത മാർഗ്ഗങ്ങൾ ഉപയോഗിച്ച് നമുക്ക് ഇതിന് പരിഹാരം കാണാവുന്നതാണ്. എങ്ങനെയെന്ന് നോക്കാം.

**ബ്ലാക്ക്ഹെഡ്സ് കളയാൻ വെറും മൂന്ന് മിനിട്ട്**

**തേൻ**

സൗന്ദര്യസംരക്ഷണത്തിന്റെ കാര്യത്തിൽ പല വിധത്തിലുള്ള പ്രതിസന്ധികൾക്കും പരിഹാരം കാണാൻ സഹായിക്കുന്ന മാർഗ്ഗങ്ങളിൽ പ്രധാനപ്പെട്ട ഒന്നാണ് തേൻ. ബ്ലാക്ക്ഹെഡ്സ് ഇല്ലാതാക്കുന്നതിനും തേൻ ഉത്തമമാണ്. ഇത് എല്ലാ വിധത്തിലും പൂർണമായി ബ്ലാക്ക്ഹെഡ്സ് ഇല്ലാതാക്കുന്നു. മാത്രമല്ല ചർമ്മത്തിന് നിറം വർദ്ധിപ്പിക്കുന്ന കാര്യത്തിലും തേൻ ഉത്തമമാണ്. തേൻ അൽപം പഞ്ചസാര മിക്സ് ചെയ്ത് നല്ലതു പോലെ മസ്സാജ് ചെയ്യുക. ഇത് ചർമ്മത്തിൽ ഒളിഞ്ഞിരിക്കുന്ന ബ്ലാക്ക്ഹെഡ്സിനെ പൂർണമായും ഇല്ലാതാക്കുന്നു. ചർമ്മം ക്ലിയറാവുകയും ചെയ്യുന്നു.

**Homage**

### ലീലാ മേനോൻ



എറണാകുളം ജില്ലയിലെ വെങ്ങോലയിൽ ജനിച്ചു. വെങ്ങോല പ്രൈമറി സ്കൂൾ, പെരുമ്പാവൂർ ബോയ്സ് ഹൈസ്കൂൾ, ഹൈദരാബാദിലെ നൈസാം കോളേജ് എന്നിവിടങ്ങളിൽ പഠിച്ചു. പോസ്റ്റോഫീസിൽ ക്ലാർക്കായും ടെലിഗ്രാഫിസ്റ്റായും ജോലി നോക്കി.

1978ൽ ഇന്ത്യൻ എക്സ്പ്രസിലാണു പത്രപ്രവർത്തനം തുടങ്ങിയത്. ന്യൂഡൽഹി, കോട്ടയം, കൊച്ചി എന്നിവടങ്ങളിൽ പ്രവർത്തിച്ചു. 2000-ൽ പ്രിൻസിപ്പൽ കറസ്പോണ്ടന്റായിരിക്കെ വിരമിച്ചു. ഔട്ട്ലുക്ക്, ദ് ഹിന്ദു, വനിത, മാധ്യമം, സമകാലിക മലയാളം എന്നിവയിൽ പംക്തികളെഴുതി. കേരള മിഡ്ഡേ ടൈം, കോർപറേറ്റ് ടുഡേ എന്നിവയിൽ എഡിറ്റർ, ജന്മഭൂമിയിൽ ചീഫ് എഡിറ്റർ എന്നീ ചുമതലകൾ വഹിച്ചു. 2018 ജൂൺ 04ന് 86-ാംമത്തെ വയസ്സിൽ അന്തരിച്ചു.




# ക്യാമറ എങ്ങനെ ഉപയോഗിക്കാം

പ്രഫഷണൽ ക്യാമറകളും അവയുടെ വിവിധ ആക്സസറികളും വിദഗ്ദ്ധമായി ഉപയോഗിക്കണമെങ്കിൽ അതിന്റെ പ്രവർത്തനങ്ങളെപ്പറ്റി ശാസ്ത്രീയമായി അറിഞ്ഞിരിക്കേണ്ടത് അനിവാര്യമാണ്. അവയെക്കുറിച്ച് വിശദമായി പ്രതിപാദിക്കുന്ന ലേഖനപരമ്പര.



## ഫോട്ടോയിലെ കണ്ണുകൾ ചുവന്നിരിക്കുന്നതിനു കാരണം

നിങ്ങൾ എതു തരം ക്യാമറയും ഉപയോഗിക്കുന്ന ആളായികൊള്ളട്ടെ, അത് ഫ്ളാഷുള്ള ക്യാമറയാണെങ്കിൽ ഫ്ളാഷു പ്രവർത്തിപ്പിച്ച് ഫോട്ടോ എടുക്കുമ്പോൾ കിട്ടുന്ന ഫോട്ടോയിൽ ആളുകളുടെ കണ്ണുകൾക്കുള്ളിൽ ഒരു തരം ചുവന്ന വലയങ്ങൾ ശ്രദ്ധിച്ചിട്ടുണ്ടാകുമല്ലോ? ചിലപ്പോഴെങ്കിലും നമ്മളെടുക്കുന്ന ചില മനോഹരങ്ങളായ ഫോട്ടോകൾ ഈ ചുവപ്പു വലയങ്ങൾ കാരണം മോശമായിപ്പോയി എന്നു നമുക്ക് തോന്നുകയും ചെയ്യാറുണ്ട്. മൃഗങ്ങളുടേയും മറ്റും ഫോട്ടോ, പ്രത്യേകിച്ച് രാത്രിയിൽ എടുക്കുന്നവയിലും ഈ വലയങ്ങൾ കാണാറുണ്ട്. ഈ പ്രത്യേകതക്ക് ഫോട്ടോഗ്രാഫിയിൽ പറയുന്ന പേര് 'റെഡ് - ഐ' എഫക്ട് എന്നാണ്.

ഇതു മനസ്സിലാക്കണമെങ്കിൽ കണ്ണുകളുടെ പ്രവർത്തനത്തെക്കുറിച്ച് നമുക്ക് ചെറിയ അറിവുവേണം. കാരണം ഫ്ളാഷിന്റെ പ്രത്യേകതയല്ല മറിച്ച് കണ്ണുകളുടെ പ്രവർത്തനത്തിലെ ചില പ്രത്യേകതകളാണ് ഈ പ്രവണതയ്ക്ക് അടിസ്ഥാനം. വെളിച്ചം കുറവുള്ളപ്പോഴോ രാത്രിയിലോ ആണല്ലോ നമ്മൾ ഫ്ളാഷ് ഉപയോഗിച്ച് ഫോട്ടോ എടുക്കാറ്. വെളിച്ചം കുറവുള്ളപ്പോൾ നമ്മുടെ കണ്ണുകൾ പ്രവർത്തിക്കുന്നത് വെളിച്ചമുള്ളപ്പോഴത്തെതിന്റെ എതിർ ദിശയിലാണ്. വെളിച്ചം കൂടുതലുള്ളപ്പോൾ നമ്മുടെ കൃഷ്ണമണി താരതമ്യേന ചുരുങ്ങിയാണ് ഇരിക്കുന്നത്. കാരണം ആവശ്യത്തിൽ കൂടുതൽ വെളിച്ചം കണ്ണിന് അസ്വസ്ഥതയുണ്ടാക്കും. അതുപോലെ വെളിച്ചം കൂടുതലുള്ളപ്പോൾ കൃഷ്ണമണി വെളിച്ചത്തിന്റെ അളവ് കുറയുന്നതിനനുസൃതമായി വികസിക്കുകയും ചെയ്യും. നമ്മുടെ റെറ്റിനയിലേക്ക് പരമാവധി വെളിച്ചമെത്തുന്നതിനുവേണ്ടി കണ്ണുനടത്തുന്ന പ്രവർത്തനമാണ് ഈ ചുരുങ്ങൽ.

വെളിച്ചക്കുറവുള്ളപ്പോൾ ഫ്ളാഷ് പ്രവർത്തിപ്പിച്ച് ഫോട്ടോ എടുക്കുമ്പോൾ നമ്മുടെ കൃഷ്ണമണി വികസിച്ചിരിക്കുകയാണല്ലോ? അപ്പോൾ ക്യാമറയിൽ നിന്നു വരുന്ന പ്രകാശം വികസിച്ചിരിക്കുന്ന കണ്ണിലെ റെറ്റിനയിൽ പൂർണ്ണമായും പതിക്കുകയും പ്രതിഫലിക്കുകയും ചെയ്യും. ഇങ്ങനെ പ്രതിഫലിക്കുന്ന റെറ്റിനയാണ് ഫോട്ടോയിൽ ചുവന്ന വലയമായി കാണപ്പെടുന്നത്.

പ്രൊഫഷണൽ ഫോട്ടോഗ്രാഫർമാർ ഫ്ളാഷിട്ട് ഫോട്ടോ എടുക്കുമ്പോൾ (കല്യാണഫോട്ടോയിലും സ്റ്റുഡിയോയിലെടുക്കുന്ന ഫോട്ടോയിലും മറ്റും) ഇങ്ങനെ കാണാറില്ല. അതെന്തുകൊണ്ടായിരിക്കാം. 'റെഡ്-ഐ'യെ മറികടക്കാനുള്ള ചില ഉപാധികൾ അവർ പ്രയോഗിക്കുന്നതുകൊണ്ടാണ് അവരുടെ ഫോട്ടോയിൽ ഇതു കാണാത്തത്. ഇളക്കി മാറ്റി പ്രവർത്തിക്കാവുന്ന ഫ്ളാഷാണ് ക്യാമറയിലുള്ളതെങ്കിൽ ഫ്ളാഷ് അൽപ്പം അകലെ സ്ഥാപിച്ചാൽ മതിയാകും. അതല്ല ക്യാമറയിൽ തന്നെയുള്ള ഫ്ളാഷാണെങ്കിൽ ക്യാമറയിലെ മെനു സെറ്റിംഗ്സിലുള്ള റെഡ് ഐ സെറ്റിംഗ്സ് അക്ടിവേറ്റാക്കിയാൽ ക്യാമറാതന്നെ അതുണ്ടാകാതിരിക്കാനുള്ള കാര്യങ്ങൾ ചെയ്തുകൊള്ളും. വീട്ടിലും മറ്റും ഫോട്ടോ എടുക്കുന്നവരാണെങ്കിൽ, നിങ്ങളുടെ ക്യാമറ അത്യാവശ്യം സംവിധാനങ്ങൾ ഉള്ളതാണെങ്കിൽ പ്രീ-ഫ്ളാഷ് (ഫോട്ടോ എടുക്കുന്നതിനു മുൻപ് ക്യാമറ ഒന്നു രണ്ടു തവണ മിന്നുന്ന സംവിധാനം) പ്രവർത്തിപ്പിച്ചാലും മതിയാകും. അതല്ലെങ്കിൽ കണ്ണിലേക്ക് പ്രകാശം വീഴുന്ന സ്ഥലത്തേക്ക് മാറ്റി നിർത്തിയോ കണ്ണിൽ ടോർച്ചോ മറ്റോ പ്രകാശിപ്പിച്ച് വെളിച്ചം വീഴിച്ചതിനുശേഷമോ ഫോട്ടോ എടുത്താൽ 'റെഡ്-ഐ' മറികടക്കാവുന്നതേയുള്ളൂ.



**എബി കെ. ജോർജ്ജ്**
ക്യാമറ സ്കാൻ, കോട്ടയം





Model Code: 86/2018 Sumin



Celebrity Fashion Photographer:
**Anoop Upaasana**
Ph: 99955 73939

Model Code:87/2018 Sruthi





# tips n tricks




**Adobe Photoshop-ൽ PASSPORT PHOTO GRID ചെയ്യുന്നത് എങ്ങിനെയെന്ന് വിശദീകരിക്കുകയാണ് ഈ അദ്ധ്യായത്തിൽ.**




തയ്യാറാക്കിയത് TK Wilson




Adobe Photoshop-ൽ ഒരു Passport Photo Grid പല രീതിയിൽ തയാറാക്കാവുന്നതാണ്. എന്നാൽ ഏറ്റവും വേഗത്തിലും ഏറ്റവും എളുപ്പത്തിലും Passport Photo Grid തയ്യാറാക്കുന്നത് എങ്ങിനെയെന്ന് നോക്കാം. ആദ്യമായി ആവശ്യമുള്ള ഫോട്ടോ കൃത്യമായ സൈസിലും റെസൊല്യൂഷനിലും തയ്യാറാക്കുക. കട്ട് ചെയ്യുമ്പോൾ ബോർഡർ വൈറ്റ് വേണമെങ്കിൽ ചിത്രത്തിൽ കാണുന്നതുപോലെ കൊടുക്കേണ്ടതാണ്. തുടർന്ന് **Edit>Define Pattern** എടുക്കുക. അവിടെ വിൻഡോയിൽ അതിനുള്ള പേര് നൽകുക. അടുത്തതായി ഫോട്ടോഷോപ്പിൽ പ്രിന്റ് ചെയ്യുന്നതിനാവശ്യമായ സൈസിൽ ഒരു പുതിയ ഫയൽ എടുക്കുക. ഉദാഹരണത്തിന് 6 x 4, 5 x 7 എന്നിങ്ങനെ. തുടർന്ന് **Edit>Fill** എടുക്കുക. ഇപ്പോൾ കാണുന്ന വിൻഡോയിൽ നിന്നും **Custom Pattern** click ചെയ്യുകഴിഞ്ഞാൽ നാം ആദ്യം സേവ് ചെയ്ത ഇമേജ് അവിടെ കാണുന്നു. അത് select ചെയ്യുക. ഇപ്പോൾ താഴെ ചിത്രത്തിൽ കാണുന്നതുപോലെ ഒരു pattern ആയി ആ ഇമേജ് place ആവുന്നത് കാണാം. കൂടുതൽ എണ്ണം പ്രിന്റുകൾ എടുക്കേണ്ടി വരുമ്പോഴൊക്കെ ഈ രീതി വളരെയേറെ പ്രയോജനപ്പെടുന്നതാണ്. Passport Photo കൂടാതെ ഒരു ഇമേജ് ഒരേ സൈസിൽ അനേകം പ്രിന്റുകൾ എടുക്കേണ്ടിവരുമ്പോഴും ഈ മെത്തേഡ് പ്രയോജനപ്പെടുത്താവുന്നതാണ്.

InDesign, Illustrator, Photoshop എന്നിവയുടെ മലയാളത്തിലുള്ള video tutorials കാണുന്നതിനായി താഴെ കാണുന്ന YouTube Channel, Facebook Page എന്നിവ സന്ദർശിക്കുക, subscribe ചെയ്യുക, അഭിപ്രായങ്ങൾ രേഖപ്പെടുത്തുക, share ചെയ്യുക.


tkwill2son@gmail.com www.youtube.com/c/WilsonKunjan
www.facebook.com/youwillearngraphicdesigning






# the other truth

So Mie is a copywriter currently working at an advertising agency in UAE. His career spans over 28 years with stints at industry leading creative houses in Keralam and numerous campaigns. He also used to engage students in advertising at the School of Communications, Mahatma Gandhi University.



**So Mie**

# Of show off

"Aren't ads mere show offs by brands trying to punch above their weight?" asked a friend of mine in his characteristic style of making self-concocted statements in question form.

Being in no mood for a verbal fisticuff, I responded with a shrug. In fact, I wanted to split his question into two parts and answer the first part with a question: Don't we all show off some time or other?

By 'we' I mean not just humans but all living beings. Not only fully developed beings but semi beings like sperm cells in their race to be received by the ovum. And, if you can handle a little bit of Neurobotony, even plants, flowers and seeds show off too. Animals show off to attract mating partners. Plants show off to entice pollen carriers. People show off to wow everybody around them. It's natural. Such self marketing gimmicks are vital for survival in a competitive environment and the training modules of which are embedded in our very DNA. We instinctively sense the moment that calls for a show off and instantly tap open our hidden galleries. The trick to pulling off a nice show off is to do it with grace and control as if you're not showing off.

There's an important point here. In order for us to do a show off, we need to first possess the ability or accomplishment that's to be shown off. It's a prerequisite to showing off. Without having this arsenal up our sleeve, our show offs would only be shunned as self-mockery. A balloon can be blown up to breathtaking proportions to the delight of kids. But you need to make sure you have a balloon in hand and that it's not punctured. Which brings us to the second part of the question: punching above one's weight.

Unlike showing off, which is common to all earthlings, punching above the weight is reserved for humans. Only we attempt to do things beyond our capabilities. Sometimes we might succeed with sheer will and grit. But no matter how creatives try, brands cannot do what they're not made to do. Not consistently.

I've had some hilarious experiences with entrepreneurs coming up with product or service ideas that try to punch above their weight. To use the literal translation of a familiar Malayalam proverb, they 'come like a mountain and go like a mouse'. I remember one incident where a guy came to our office with a product idea. The product was definitely marketable: hand wash. We asked him about the positioning. He could think nothing short of Premium. And the competitor? "Lux! who else?"- he said with a tinge of arrogance that couldn't be washed off with any hand wash. What about product design? "Seductively curvy, like Lux," he insisted.



So we did everything exactly as he wanted. With sexy container and label designs and sensuous product literature, it was the epitome of a perfect show off. But the product didn't hold a candle to the star competitor. It not only failed to wash off foul smell but itself gave off a cheap odor. And just as we feared and warned him, despite all the good looks, it didn't last long on the shop shelf, let alone on the customer's hands.

There's a type of weirdoes in our midst. Wielding slab-size smartphones, they'd suddenly turn up in public places like transport. Grabbing a seat next to you, they'd call every number on their contacts and spout loud as if they're some super being. They bombard us with their bravado. They make us angry. And as they ramble on, we gradually make out that it's all guff. Some nonsense they utter would betray their true, empty identities. Naturally, our anger would froth into disgust.

A similar fate is awaiting brands that attempt empty show offs!

Printed, Published and Owned by Mathew K., Effective Publications, Mulamoottil Building, Cathedral Road, Manorama South, Kottayam - 686 001 Kerala. and Printed at Southern Printing House, Sastri Road Extn., Mugal Palace Building, Collectorate P.O., Kottayam - 686 002, Kerala.

